ട്രഷറിയിൽ നിന്നും ഫാമിലി പെൻഷൻ പ്രകാരം കിട്ടുവാനുള്ള 245 രൂപ 90 പൈസ (ഇരുനൂററി നാല്പത്തഞ്ച് രൂപ തൊണ്ണൂറ് പൈസ) വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടിയാരിയുടെ പുത്രൻ ശ്രീ. കെ. സി. തോമസ് ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ മണർകാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ശോശാമ്മ 15-1-1982-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | |
|---|---|---|
| 1 | കെ. സി. തോമസ് | മകൻ (അപേക്ഷകൻ) |
| 2 | അച്ചാമ്മ | മകൾ |
| 3 | അന്നാമ്മ | ,, |

പെൺമക്കളെ ക്രിസ്ത്യാചാരപ്രകാരം വിവാഹം കഴിച്ചയച്ചിട്ടുള്ളതിനാൽ ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷപ്രകാരം അപേക്ഷകന്റെ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റു ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹശീൽദാർ.

## Meenachil Taluk

മീനച്ചിൽ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

എൽ. എ. 35/81/ബി2 — 1983 ജനുവരി 22.

മീനച്ചിൽ താലൂക്കിൽ മേലുകാവ് വില്ലേജിൽ സർവ്വെ 878/1-ൽപ്പെട്ട 10.800 സെന്റ് ആററു പുറംപോക്ക് സ്ഥലത്തു നിൽക്കുന്നതും അടിയിൽ അളവു വിവരം പറയുന്നതുമായ ഒരു തേക്ക് താഴെ കൊടുത്തിരിക്കുന്ന സ്ഥലത്തും സമയത്തും പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ സംബന്ധിക്കുവാൻ താൽപ്പര്യമുള്ളവർ ലേല സമയത്തിനുമുമ്പ് ലേല ഉദ്യോഗസ്ഥന്റെ മുമ്പാകെ 250 രൂപ ധരാമണി കെട്ടിവയ്ക്കേണ്ടതും ലേലസമയത്തിനു മുമ്പ് തന്നെ സ്ഥലത്ത് ഹാജരായിരിക്കേണ്ടതുമാണ്. കൂടുതൽ തുകക്ക് ലേലംവിളി കൊള്ളുന്ന ആളിന്റെ പേരിൽ കോട്ടയം ജില്ലാ കളക്ടരുടെ സ്ഥിരപ്പെടുത്തലിനു വിധേയമായി ലേലം ഉറപ്പിക്കുന്നതും ലേലസംഖ്യ വിൽപ്പന നികുതിയടക്കം ലേലം കഴിഞ്ഞാലുടൻ ഒന്നായി ഒടുക്കി രസീതു വാങ്ങേണ്ടതും അപ്രകാരം ചെയ്യാത്തപക്ഷം ധരാമണിയായി വയ്ക്കുന്ന 250 രൂപ പ്രായശ്ചിത്തമായി സർക്കാരിലേയ്ക്ക് മുതൽ കൂട്ടുന്നതും തടി പുനർലേലം ചെയ്തുകൊടുക്കുന്നതുമാണ്. അതിൽ സർക്കാരിലേയ്ക്ക് വല്ല നഷ്ടവുമുണ്ടെങ്കിൽ അതിന് ആദ്യലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും ആ വക സംഖ്യ അയാളിൽ നിന്നും ആവശ്യമായാൽ റവന്യൂ റിക്കവറി പ്രകാരം ഈടാക്കുന്നതുമാണ്. ടി പുനർലേലത്തിൽ ലാഭമുണ്ടാകുന്നപക്ഷം ആദ്യലേലക്കാരന് അവകാശമുണ്ടായിരിക്കുന്നതുമല്ല. ലേലം സ്ഥിരപ്പെടുത്തി അറിയിപ്പു കിട്ടിയതിനുശേഷം മാത്രമേ വൃക്ഷം സ്ഥലത്ത് നിന്നും വെട്ടിമാററാൻ പാടുള്ളു. ലേലം അംഗീകരിക്കുന്നതിനും തള്ളി തീരുമാനിക്കുന്നതിനും കോട്ടയം ജില്ലാ കളക്ടർക്ക് അധികാരം ഉണ്ടായിരിക്കുന്നതുമാണ്. ലേലത്തെ സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ മീനച്ചിൽ താലൂക്കാഫീസിൽ നിന്നോ മേലുകാവ് വില്ലേജ് ആഫീസിൽ നിന്നോ അറിയാവുന്നതാണ്.

1 ലേലസ്ഥലം—വൃക്ഷം നിൽക്കുന്ന സ്ഥലം

2 ലേലത്തീയതിയും സമയവും—17-3-1983 പകൽ 3 മണിക്ക

3 തടിവിവരം—ചാലമററത്തുള്ള എം. ഡി. സി. എം. ഡി. ഹൈസ്കൂളിന് ഉദ്ദേശം 1 ഫർലോങ്ങ് പടിഞ്ഞാറ് മാറി ആററിനു സമീപം സ്ഥിതി ചെയ്യുന്നു.

4 മതിപ്പുവില—2,088 രൂപ

മീനച്ചിൽ.

(ഒപ്പ്)
തഹശീൽദാർ.

പരസ്യം

(1)

സി9. 1057/83. — 1983 ഫെബ്രുവരി 4.

മീനച്ചിൽ താലൂക്കിൽ കുറിച്ചിത്താനം വില്ലേജിൽ മണ്ണയ്ക്കനാട് കരയിൽ വലിയമ്യാലിൽ മേഴ്സി സണ്ണി 19-12-1982-ൽ പട്ടിത്താനത്തുവച്ചുണ്ടായ ജീപ്പ് അപകടത്തിൽ മരിച്ചുപോയിയെന്നും, ആയതിലേക്ക് തേഡ് പാർട്ടി ഇൻഷ്വറൻസ് ഇനത്തിൽ കിട്ടാനുള്ള തുക വാങ്ങുന്നതിന് ടിയാളുടെ നിയമാനുസൃത അവകാശികൾ താനും മരിച്ചുപോയ മേഴ്സി സണ്ണിയുടെ മാതാപിതാക്കളും ആണെന്നും കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കണമെന്നു കാണിച്ച് ടിയാളുടെ ഭർത്താവ് സണ്ണി ജോസ് 21-1-1983-ൽ സമർപ്പിച്ച അപേക്ഷ കുറിച്ചിത്താനം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ മരിച്ചുപോയ മേഴ്സിക്ക് കുട്ടികളില്ലായെന്നും തേർഡ് പാർട്ടി ഇൻഷ്വറൻസ് ഇനത്തിൽ കിട്ടാവുന്ന തുക വാങ്ങുന്നതിന് നിയമാനുസൃത അവകാശികൾ ടിയാളുടെ ഭർത്താവ് സണ്ണി ജോസും, മേഴ്സി സണ്ണിയുടെ മാതാപിതാക്കളും ആണെന്നും മററാരും അവകാശികൾ ഇല്ലായെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാൽ മരിച്ചുപോയ മേഴ്സി സണ്ണിയുടെ മരണംകാരണം തേർഡ് പാർട്ടി ഇൻഷ്വറൻസ് ഇനത്തിൽ കിട്ടാവുന്ന തുക വാങ്ങുന്നതിന് നിയമാനുസൃത അവകാശികൾ ടിയാളുടെ ഭർത്താവ് സണ്ണി ജോസും, മേഴ്സി സണ്ണിയുടെ മാതാപിതാക്കളും ആണെന്ന് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി9. 395/83. — 1983 ജനുവരി 21.

മീനച്ചിൽ താലൂക്കിൽ ഉഴവൂർ വില്ലേജിൽ പാറക്കൽ ചാക്കോ ഉലഹന്നാൻ 1982 മേയ് 27-ാം തീയതി മരിച്ചു പോയിട്ടുള്ളതാണെന്നും ടിയാന് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള കോമ്പൻസേഷൻ തുക തിരികെ വാങ്ങുന്നതിന് താനാണ് അവകാശിയെന്ന് ഒരു സർഫിക്കററ് കൊടുക്കണമെന്നു കാണിച്ച് ടിയാന്റെ മൂത്ത പുത്രിയായ ആൻസി ജോൺ 5-10-1982-ൽ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ ഉഴവൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ചാക്കോ ഉലഹന്നാൻ 1982 മേയ് 27-ാം തീയതി മരിച്ചുപോയിയെന്നും ടിയാന് മക്കളായി ഉലഹന്നാൻ ജേക്കബ് (29 വയസ്) ഉലഹന്നാൻ ആൻസി (23 വയസ്) ഉലഹന്നാൻ ലിസി (21 വയസ്) ഉലഹന്നാൻ സാലി (17 വയസ്) എന്നിവർ മാത്രമേ ഉള്ളു എന്നും മററാരും അവകാശികളായി ഇല്ലായെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാലും തങ്ങളുടെ അവകാശം മൂത്ത മകളായ ആൻസിയെ ചുമതലപ്പെടുത്തികൊണ്ട് സമ്മതപത്രം തന്നിട്ടുള്ളതിനാലും, ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സ്വന്തനിലക്കും മൈനർ ഉലഹന്നാൻ സാലിയുടെ രക്ഷാകർത്താ നിലയ്ക്കും മരിച്ചുപോയ ചാക്കോ ഉലഹന്നാന്റെ മൂത്ത മകളായ ഉലഹന്നാൻ ആൻസിയാണെന്ന് ഒരു സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ

ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതികഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)

പാലാ. ഡെപ്യൂട്ടി തഹശീൽദാർ ഇൻ-ചാർജ്ജ്.

---

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്ക് കച്ചേരിയിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

നമ്പർ. സി1-865/83. 1983 ഫെബ്രുവരി 8.

– ചങ്ങനാശ്ശേരി താലൂക്കിൽ ചങ്ങനാശ്ശേരി വില്ലേജിൽ പെരുന്ന കിഴക്ക് മുറിയിൽ പുളിമൂട്ടിൽ പരേതനായ ശ്രീ. പി. കെ. ഭാസ്കരൻ ഫുഡ് ലൈസൻസിനുവേണ്ടി ഡിസ്ട്രിക്റ്റ് സപ്ലൈ ആഫീസിൽ (നമ്പർ. 403/79)-ൽ അടച്ചിട്ടുള്ള 50 രൂപയ്ക്കും, സൗത്ത് ഇൻഡ്യൻ ബാങ്കിന്റെ ചങ്ങനാശ്ശേരി ശാഖയിൽ 050678-ാം നമ്പർ ഭാഗ്യനിധിയിൽ നിക്ഷേപിച്ചിട്ടുള്ള 100 രൂപയും കൊച്ചിൻ ബാങ്കിന്റെ ചങ്ങനാശ്ശേരി ശാഖയിൽ 126-ാം നമ്പർ അക്കൗണ്ടിലെ നിക്ഷേപത്തിലെ ബാക്കി തുക 191 രൂപ 20 പൈസയും തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി ഭാസ്കരൻ ലീലാമ്മ ഈ ഓഫീസു മുമ്പാകെ സമർപ്പിച്ച അപേക്ഷയിൻമേൽ ചങ്ങനാശ്ശേരി വില്ലേജാഫീസർ അവകാശ വിചാരണ നടത്തി സമർപ്പിച്ച രേഖകളിൽനിന്ന് ശ്രീ. പി. കെ. ഭാസ്കരൻ 4-11-1981-ൽ മരിച്ചുപോയതായും ടിയാളുടെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ഭാസ്കരൻ ലീലാമ്മ | ഭാര്യ | 40 |
| 2 | ശ്രീ. പി. ബി. ഷാജി | മകൻ | 20 |
| 3 | ,, പി. ബി. അനിൽകുമാർ | ,, | 13 |
| 4 | ,, പി. ബി. ബാബുരാജ് | ,, | 11 |

ടി തുകകൾ അപേക്ഷാകക്ഷി വാങ്ങിച്ചെടുക്കുന്നതിൽ തനിക്ക് യാതൊരാക്ഷേപവുമില്ലെന്നു ശ്രീ. ഷാജി മൊഴി നല്കിയിട്ടുണ്ട്. ആയതിനാൽ ടി തുകകൾ തിരികെ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്ത നിലയിലും പ്രായപൂർത്തി ആയിട്ടില്ലാത്ത മക്കൾ അനിൽകുമാർ, ബാബു രാജ് എന്നിവരുടെ രക്ഷാകർത്താവെന്ന നിലയിലും ശ്രീമതി ഭാസ്കരൻ ലീലാമ്മയാണെന്ന് കാണുന്നു. ആയതിനാൽ ടി തുകകൾ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തിയായിട്ടില്ലാത്ത മക്കളുടെ രക്ഷാകർത്താവെന്ന നിലയിലും അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ ബോധിപ്പിച്ചുകൊള്ളണം.' അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല

(ഒപ്പ്)

ചങ്ങനാശ്ശേരി. തഹശീൽദാർ.

---

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

(1)

A6-803/83. 1983 ഫെബ്രുവരി 1.

വൈക്കം താലൂക്ക് കല്ലറ വില്ലേജ് കല്ലറ കരയിൽ ഉണിച്ചിപാമ്പിൽ തേവൻ 28-11-1982-ൽ മരിച്ചുപോയി എന്നും പരേതന്റെ പേരിൽ സ്റ്റേറ്റ് ബാങ്കിന്റെ കല്ലറ ശാഖയിൽ ഡിപ്പോസിറ്റ് ചെയ്തിട്ടുള്ള തുക (404.80 രൂപ) തിരിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് പരേതന്റെ ഭാര്യ കുട്ടി ബോധിപ്പിച്ച അപേക്ഷയിൻമേൽ കല്ലറ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ അനന്തരാവകാശികളായി ഭാര്യ കുട്ടിയും മക്കളായ ശാന്ത, യശോദ എന്നിവരും മാത്രമേ ഉള്ളൂ എന്നും കണ്ടിരിക്കുന്നതിനാൽ മേൽ വിവരിച്ച തുക വാങ്ങിയെടുക്കുന്നതിന് അവകാശികൾ മേൽ വിവരിച്ചവർ മാത്രമാണെന്ന് കാണിക്കുന്നതായ ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മററു രീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

A6. 318/83. 1983 ജനുവരി 29.

വൈക്കം താലൂക്ക് കടുത്തുരുത്തി വില്ലേജ് ടി കരയിൽ കളപ്പുരമ്പത്തു വീട്ടിൽ കെ. കെ. ജോസ് 27-11-1982-ൽ മരിച്ചുപോയി എന്നും പരേതന്റെ പേരിൽ കടുത്തുരുത്തി സിൻഡിക്കേററു ബാങ്കിൽ 5900-ാം നമ്പർ അക്കൗണ്ടു പ്രകാരം ഉള്ള 2203.40 രൂപയും 65 രൂപയ്ക്കു പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടിയും തിരിച്ചു വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു നൽകണമെന്നും കാണിച്ച് പരേതന്റെ പിതാവ് കുര്യൻ ബോധിപ്പിച്ച അപേക്ഷയിന്മേൽ കടുത്തുരുത്തി വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതൻ അവിവാഹിതനായിരുന്നു എന്നും അനന്തിരാവകാശികളായി പിതാവ് കുര്യനും മാതാവ് മറിയവും സഹോദരങ്ങളായ ത്രേസ്യാമ്മ, ചിന്നമ്മ, മോളി, എൽസമ്മ എന്നിവരും ഉണ്ടെന്നും ഇവരിൽ മാതാവും സഹോദരങ്ങളും തങ്ങളുടെ വിഹിതം കൂടി പിതാവ് വാങ്ങിയെടുക്കുന്നതിന് സമ്മതമാണെന്നു കാണിച്ചു മൊഴി തന്നിട്ടുള്ളതിനാലും മേൽ വിവരിച്ച തുക വാങ്ങിയെടുക്കുന്നതിന് അവകാശിസ്വന്ത നിലയിലും അധികാരപ്പെടുത്തപ്പെട്ടും പരേതന്റെ പിതാവ് കുര്യൻ മാത്രമാണെന്നു കാണിക്കുന്നതായ ഒരു അവകാശസർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മററുരീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)

വൈക്കം. തഹശീൽദാർ.

---

## Kanjirappally Taluk

കാഞ്ഞിരപ്പള്ളി താലൂക്ക് കച്ചേരിയിൽനിന്നും പ്രസിദ്ധം ചെയ്യുന്നത്

(1)

ബി10-8290/83. 1983 ജനുവരി 24.

കാഞ്ഞിരപ്പള്ളി താലൂക്കിൽ എരുമേലി വില്ലേജിൽ മുട്ടപ്പള്ളികരയിൽ മുക്കനാലിൽ ശ്രീമതി പാറുരാമൻ തന്റെ ഭർത്താവായിരുന്ന സി. കെ. രാമൻ പനക്കവയൽ ഗവൺമെന്റ് വെൽഫയർ സ്കൂളിലെ പാർട്ട്ടൈം മീനിയലായി ജോലി നോക്കി വരവെ 27-1-1982-ൽ മരണപ്പെട്ടുവെന്നും ടിയാന് കിട്ടുവാനുള്ള ശമ്പള കുടിശ്ശിക, ഗ്രാറ്റിവിററി എന്നീ ഇനങ്ങളിലായി 2,400 (രണ്ടായിരത്തി നാനൂറ്) രൂപയോളം വരുന്ന തുക വാങ്ങുന്നതിന് പരേതന്റെ നിയമാനുസൃതാവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ചുവന്ന അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിലും അന്വേഷണത്തിലും ശ്രീ. സി. കെ. രാമൻ 27-1-1982-ൽ മരണപ്പെട്ടുവെന്നും താഴെ പറയുന്നവർ പരേതന്റെ അവകാശികളെന്ന് അറിവായിരിക്കുന്നു.

| | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പാറുരാമൻ | ഭാര്യ | 55 |
| 2 | പ്രഭാകരൻ | മകൻ | 33 |
| 3 | രാജേന്ദ്രൻ | ,, | 29 |
| 4 | ലീലാമ്മ | മകൾ | 22 |
| 5 | മുരളീധരൻ | മകൻ | 20 |
| 6 | രാജമ്മ | മകൾ (വിവാഹിത) | 24 |

മേൽപ്പറഞ്ഞ തുക കൈപ്പററുന്നതിന് തനിക്കുള്ള അവകാശം ഒഴിഞ്ഞും ഒന്നാം പേരുകാരി ശ്രീമതി പാറുരാമൻ ടി തുക കൈപ്പററുന്നതിന് സമ്മതിച്ച് 2 മുതൽ 6 വരെ പേരുകാർ സമ്മതപത്രം ഹാജരാക്കിയിട്ടുണ്ട്. ആയതിനാൽ ടി തുക കൈപ്പററുന്നതിന് മരിച്ച ശ്രീ. സി. കെ. രാമന്റെ അനന്തരാവകാശി കാഞ്ഞിരപ്പള്ളി താലൂക്കിൽ എരുമേലി തെക്കുവില്ലേജിൽ മുട്ടപ്പള്ളി കരയിൽ മുക്കനേലിൽ വീട്ടിൽ ശ്രീമതി പാറുരാമൻ ആണെന്ന് കാണിക്കുന്ന അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതും കാലാവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

ബി 10-126/83. 1983 ജനുവരി 24.

കാഞ്ഞിരപ്പള്ളി താലൂക്കിൽ ചിറക്കടവ് വില്ലേജിൽ പാറാംതോട് ഹരിജൻ കോളനിയിൽ വെട്ടിമല ജ്ഞാനമ്മ ചന്ദ്രകുമാരൻ തന്റെ ഭർത്താവായ ശ്രീ. കണ്ണൻ ചന്ദ്രകുമാരൻ 3-8-1982-ൽ മരണപ്പെട്ടുവെന്നും ഹരിജൻ വെൽഫയർ ഡിപ്പാർട്ടുമെന്റിൽനിന്നും കിട്ടുവാനുള്ള ഭവന നിർമ്മാണ പദ്ധതിയനുസരിച്ചുള്ള വായ്പതുകയായ 200 രൂപ (ഇരുനൂറു രൂപ) യോളം വരുന്ന തുക കൈപ്പററുന്നതിന് പരേതന്റെ നിയമാനുസൃത അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് ബോധിപ്പിച്ചുവന്ന അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിലും അന്വേഷണത്തിലും ടി കണ്ണൻ ചന്ദ്രകുമാരൻ 3-8-1982-ൽ മരണപ്പെട്ടുവെന്നും താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്നും അറിവായിരിക്കുന്നു.

| | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജ്ഞാനമ്മ ചന്ദ്രകുമാരൻ | ഭാര്യ | |
| 2 | സുമതിക്കുട്ടി | മകൾ | 39 |
| 3 | തങ്കമ്മ വി. സി. | ,, | 33 |
| 4 | രാജമ്മ | ,, | 27 |
| 5 | പൊന്നമ്മ | ,, | 24 |

മേൽ പറഞ്ഞ തുക കൈപ്പററുന്നതിന് മരിച്ച ശ്രീ. കണ്ണൻ ചന്ദ്രകുമാരന്റെ നിയമാനുസൃത അവകാശി ക്രമനമ്പർ ഒന്നുമുതൽ 6 വരെയുള്ള പേരുകാരാണെന്നു കാണിക്കുന്ന അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം തെളിവുകൾ സഹിതം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതും കാലാവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപം പരിഗണിക്കുന്നതല്ലാത്തതും ആകുന്നു.

കാഞ്ഞിരപ്പള്ളി.

കെ. ഐ. ഇട്ടിഐപ്പ്,
തഹശിൽദാർ.

# IDUKKI DISTRICT

## Devicolam Taluk

പരസ്യം

നമ്പർ ബി7-9701/82. 1983 ജനുവരി 29.

ദേവികുളം താലൂക്കിൽ കെ. ഡി. എച്ച്. വില്ലേജിൽ മൂന്നാർ ടൗണിൽ ഡോബി ലൈനിൽ താമസിച്ചുവരവെ മരണമടഞ്ഞ ശ്രീ. സി. പേച്ചിയപ്പന്റെ പേരിൽ ഉള്ള ബാങ്കു നിക്ഷേപതുകകൾ (1000 രൂപയ്ക്കു താഴെ) വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ട് ടിയാന്റെ ഭാര്യ ശ്രീമതി സരസ്വതി സമർപ്പിച്ച അപേക്ഷപ്രകാരം കെ. ഡി. എച്ച്. വില്ലേജ് ആഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ശ്രീ. സി. പേച്ചിയപ്പൻ 13-11-1981-ൽ മരണമടഞ്ഞതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേ യുള്ളുവെന്നും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സരസ്വതി | ഭാര്യ | 32 |
| 2 | സുശീല | മകൾ | 15 |
| 3 | രവിചന്ദ്രൻ | മകൻ | 14 |
| 4 | ശശികല | മകൾ | 10 |
| 5 | വിജയലക്ഷ്മി | ,, | 4 |
| 6 | ജയലക്ഷ്മി | ,, | 2 |

ഇവരല്ലാതെ മററാരും ടിയാന്റെ അവകാശികളായി ഉള്ളതായി അറിവില്ല. പേച്ചിയപ്പന്റെ മാതാവ് മാലയമ്മ ജീവിച്ചിരിപ്പുള്ളതും അവർ, ശ്രീ. പേച്ചിയപ്പന്റെ ബാങ്ക് നിക്ഷേപതുകകൾ ഭാര്യയായ സരസ്വതി വാങ്ങുന്നതിന് തനിക്ക് സമ്മതമാണെന്നും കാണിച്ച് മൊഴി നൽകിയിട്ടുണ്ട്. അതിനാൽ പരേതനായ ശ്രീ. സി. പേച്ചിയപ്പന്റെ പേരിലുള്ള ബാങ്കു നിക്ഷേപതുകകൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യയായ ശ്രീ. സരസ്വതിയാണെന്നുകാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

ദേവികുളം.

ആർ. ചൂഡാമണി,
തഹശിൽദാർ.

## Udumbanchola Taluk

ഉടുമ്പൻചോല താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ എ4. 377/83. 1983 ജനുവരി 15.

ഉടുമ്പൻചോല താലൂക്കിൽ വണ്ടൻമേട് വില്ലേജിൽ രാജാക്കണ്ടം കരയിൽ പുതുപ്പറമ്പിൽ വീട്ടിൽ പി. എം. ജോസഫ് മരണമടഞ്ഞതിനാൽ ടിയാന്റെ പേരിൽ കാത്തലിക് സിറിയൻ ബാങ്കിലുള്ള നിക്ഷേപത്തുക തിരികെ വാങ്ങുന്നതിന് ടിയാന്റെ അനന്തരാവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ മറിയാമ്മ ജോസഫ് അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ ജോസഫിന്റെ അനന്തരാവകാശികൾ എന്നറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | മറിയാമ്മ ജോസഫ് | ഭാര്യ | 50 |
| 2 | മാണി ജോസഫ് | മകൻ | 28 |
| 3 | ജേക്കബ് ജോസഫ് | ,, | 24 |
| 4 | അന്നമ്മ ജോസഫ് | മകൾ | 30 |
| 5 | ശോശാമ്മ പി. ജെ. | ,, | 26 |

ഇവരിൽ 4-ാം പേരുകാരി വിവാഹിതയാണ്. അപ്രകാരമൊരു സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

ഉടുമ്പൻചോല.

പി. യോഗേന്ദ്രൻ നാടാർ,
തഹശീൽദാർ.

---

# ERNAKULAM DISTRICT

## PROCEEDINGS

OF THE DISTRICT COLLECTOR, ERNAKULAM

No. B2-7225/83. *20th January* 1983.

*Read*:—1. G.O. (Ms) 758/82/Fin: dated 13-12-1982.

2. Board's proceedings No. LRE (5)-115/82 dated 18-12-1982.

3. Board's proceedings No. LR (B) 6-47267/82-1 dated 4-1-1983.

4. Lr. No. LR (B) 6-47267/82-2 from the Secretary, B/R (LR), Trivandrum.

Government in their G.O. 1st read above have sanctioned one post of Deputy Tahsildar to Ernakulam District for the work relating to the recovery of arrears due to Kerala Financial Corporation under the Kerala Revenue Recovery Act. The Board of Revenue has issued orders filling up the above post as per the proceedings 2nd read above. The Deputy Tahsildar will work under the administrative control of the District Collector, Ernakulam and their headquarters have been fixed at Ernakulam as per the proceedings 3rd read above. The Secretary, Board of Revenue (LR), as per the Letter 4th read above, has requested the District Collector to authorise some of the powers conferred by section 73 of the Kerala Revenue Recovery Act.

Whereas it is expedient to authorise the Deputy Tahsildar posted to this district for recovery of arrears due to the Kerala Financial Corporation to exercise some of the powers and perform some of the functions conferred or imposed on the Collector under the Revenue Recovery Act, the District Collector, Ernakulam, in exercise of powers conferred by section 73 of the K.R.R. Act, 1968 (Act 15 of 1968) hereby authorises the Deputy Tahsildar posted to this district for recovery of arrears due to the Kerala Financial Corporation to exercise the powers and to perform the functions of the Collector under the relevant sections of the Kerala Revenue Recovery Act as mentioned below within his jurisdiction.

**Number of Sections of the Kerala Revenue Recovery Act of 1968**

Sections 4, Sec. 17, Sec. 11, Sec. 12, Sec. 13, Sec. 19, Sec. 20, Sec. 21, Sec. 22, Sec. 23, Sec. 24, Sec. 25, Sec. 26, Sec. 27, Sec. 28, Sec. 34(1), Sec. 34(2), Sec. 35, Sec. 40, Sec. 44(3), Sec. 46, Sec. 48, Sec. 62 and Sec. 63.

Collectorate,
Ernakulam.

P. J. THOMAS,
*District Collector*.

## Cochin Taluk

പരസ്യം

(1)

ബി4-1637/83. 1983 ഫെബ്രുവരി 9.

കൊച്ചി താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ മനയത്തുകാട് വീട്ടിൽ താമസിച്ചിരുന്നയാളും കൊച്ചിൻ റിഫൈനറീസിലെ ഒരു ജീവനക്കാരനുമായിരുന്ന പരേതനായ ശ്രീ. എ. എസ്. വേണു എന്നാരക്ക് സർക്കാരിൽ നിന്നും കിട്ടാനുള്ള ഉദ്ദേശം 5,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ടി. എ. പ്രഭാവതി എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ശ്രീ. എ. എസ്. വേണു 25-12-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി :

| | | | വയസ് |
|---|---|---|---|
| 1 | പ്രഭാവതി | ഭാര്യ | 34 |
| 2 | ശിവദാസ് | പിതാവ് | 67 |
| 3 | കുഞ്ഞിക്കാളി | മാതാവ് | 54 |
| 4 | മധു | മകൻ | 9 |
| 5 | പ്രമോദ് | ,, | 7 |
| 6 | വീണ | മകൾ | 5 |

എന്നിവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നതിനാലും 2, 3 എന്നി കക്ഷികൾ തുക വാങ്ങുന്നതിന് 1-ാം നമ്പർകാരിയെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും 4 മുതൽ 6 വരെ കക്ഷികൾ മൈനർമാരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും ശ്രീമതി പ്രഭാവതി എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-15922/82. 1983 ജനുവരി 12.

കൊച്ചി താലൂക്കിൽ ഫോർട്ടു കൊച്ചി വില്ലേജിൽ സി. സി. XI/1088-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. ഇഗ്നേഷ്യസ് മെൻറസ് എന്നയാളുടെ പേരിലുള്ള വസ്തു അക്വയർ ചെയ്തതിലേക്കുള്ള നഷ്ടപരിഹാര തുക ഇനത്തിൽ കൊച്ചിൻ കോർപ്പറേഷൻ സ്പെഷ്യൽ തഹശീൽദാർ ഓഫീസിൽനിന്നും കിട്ടുവാനുള്ള ഉദ്ദേശം 3400 രൂപയോളം വാങ്ങുന്നതിന്, ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ഫ്ളോറി മെൻറസ് എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ടിയാൻ 29-7-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | ഫ്ളോറി മെൻറസ് | ഭാര്യ | 52 |
| 2 | ഇവലിൻ മെൻറസ് | മകൾ | 26 |
| 3 | ഡാഫിനി മെൻറസ് | ,, | 23 |
| 4 | ജോസഫ് മെൻറസ് | മകൻ | 20 |
| 5 | കാസ്ററിൻ മെൻറസ് | ,, | 19 |
| 6 | ജൂസ് മെൻറസ് | ,, | 18 |

എന്നിവർ മാത്രമേ ഉള്ളുവെന്ന് അറിവായിരിക്കുന്നതിനാലും 2 മുതൽ 6 വരെ നമ്പർ കക്ഷികൾ തുക വാങ്ങുന്നതിന് 1-ാം നമ്പർകാരിയും അപേക്ഷകയുമായ ശ്രീമതി ഫ്ളോറി മെൻറസ് എന്നവരെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും ശ്രീമതി ഫ്ളോറി മെൻറസ് എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

ബി4-16212/82. 1983 ജനുവരി 12.

കൊച്ചി താലൂക്കിൽ പള്ളുരുത്തി വില്ലേജിൽ വാഴക്കൂട്ടത്തിൽ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. ജോസഫ് എന്നയാളുടെ പേരിൽ കണ്ണമാലി യൂണിയൻ ബാങ്കിൽനിന്നും കിട്ടേണ്ടതായ ഉദ്ദേശം 80 രൂപയോളം വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി മേരി എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ പരേതൻ 22-10-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | മേരി | ഭാര്യ | 60 |
| 2 | ജോർജ്ജ് | മകൻ | 35 |
| 3 | മാർത്താ എന്നു വിളിക്കുന്ന മെററിൽഡ | മകൾ | 32 |
| 4 | തോമസ് | മകൻ | 30 |

എന്നിവർ മാത്രമേ ഉള്ളുവെന്ന് അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

ബി4-462/83. 1983 ജനുവരി 29.

കൊച്ചി താലൂക്കിൽ ഫോർട്ടു കൊച്ചി വില്ലേജിൽ സി.സി. X/875-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്നയാളും നേവൽ ബേസിലെ ജീവനക്കാരനുമായിരുന്ന പരേതനായ ശ്രീ. കെ. രാമൻ നായർ എന്നയാൾക്ക് നേവൽ ബേസിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 116 രൂപ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി സിസിലി എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീ. കെ. രാമൻ നായർ എന്നയാൾ 19-10-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി സിസിലി | ഭാര്യ | 58 |
| 2 | ഫ്രാൻസിസ് | മകൻ | 33 |
| 3 | ട്രീസാ | മകൾ | 30 |
| 4 | പ്രമീള | ,, | 26 |
| 5 | ടോണി | മകൻ | 24 |
| 6 | വിൽഫ്രഡ് | ,, | 21 |

എന്നിവർ മാത്രമേ ഉള്ളുവെന്ന് അറിവായിരിക്കുന്നതിനാൽ ടി കക്ഷിയുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(5)

ബി4-502/83. 1983 ജനുവരി 29.

കൊച്ചി താലൂക്കിൽ രാമേശ്വരം വില്ലേജിൽ അറയ്ക്കൽ വീട്ടിൽ താമസിച്ചിരുന്നയാളും കൊച്ചിൻ പോർട്ടിലെ ഒരു ജീവനക്കാരനുമായിരുന്ന പരേതനായ ശ്രീ. എ. പി. വിൻസെന്റ് എന്നയാൾക്ക് കൊച്ചിൻ പോർട്ട് ട്രസ്ററിൽ നിന്നും ഗ്രാററുവിററി ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 2,400 രൂപ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ലില്ലി എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീ. എ. പി. വിൻസെന്റ് 24-12-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി ലില്ലി | ഭാര്യ | 36 |
| 2 | ജൂഡി | മകൾ | 16 |
| 3 | ജോസഫ് | മകൻ | 14 |
| 4 | ജയമേരി | മകൾ | 10 |

എന്നിവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നതിനാലും 2 മുതൽ 4 വരെ കക്ഷികൾ മൈനർമാരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും 1-ാം നമ്പർകാരിയും അപേക്ഷകയുമായ ശ്രീമതി ലില്ലി എന്നവരുടെ പേരിൽ ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(6)

ബി4-16691/82. 1983 ഫെബ്രുവരി 2.

കൊച്ചി താലൂക്കിൽ ഫോർട്ടു കൊച്ചി വില്ലേജിൽ 10/921-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. പി. എ. ചിന്മയൻ എന്നയാൾക്ക് കൊച്ചിൻ കോർപ്പറേഷനിൽ നിന്നും പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 4,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി പി. കെ. യശോദ എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീ. ചിന്മയൻ എന്നയാൾ 14-4-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | പി. കെ. യശോദ | ഭാര്യ | 62 |
| 2 | പി. സി. സനാതനൻ | മകൻ | 45 |
| 3 | പി. സി. ഫൽഗുനൻ | ,, | 38 |
| 4 | പി. സി. മൃണാളിനി | മകൾ | 32 |
| 5 | പി. സി. ഇന്ദിര | ,, | 28 |
| 6 | പി. സി. സ്വയംപ്രഭ | ,, | 26 |
| 7 | പി. സി. ജഗന്മയൻ | മകൻ | 23 |

എന്നിവർ മാത്രമേ ഉള്ളുവെന്നു അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

കൊച്ചി.

കെ. ആർ. വിശ്വംഭരൻ,
തഹസിൽദാർ.

---

## Kanayannur Taluk

പരസ്യം

(1)

നമ്പർ സി6-1960/83. 1983 ഫെബ്രുവരി 4.

കണയന്നൂർ താലൂക്കിൽ മുളവുകാടു വില്ലേജിൽ ടി ദേശത്ത് കളിക്കോട്ടയിൽ വീട്ടിൽ കെ. പി. സേവ്യർ മരിച്ചുപോയെന്നും ടിയാന്റെ പെൻഷൻ സംബന്ധിച്ച് ബാക്കി ലഭിക്കുവാനുള്ള 5,000 രൂപ (അയ്യായിരം രൂപ) യിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി എൽസി ബോധിപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ടി സേവ്യർ 8-1-1983-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൽസി സേവ്യർ | ഭാര്യ | 46 |
| 2 | കെ. എക്സ്. ട്രീസ | മകൾ | 21 |
| 3 | കെ. എക്സ്. എലിസബത്ത് | ,, | 19 |
| 4 | കെ. എക്സ്. ജോസഫ് ജോമി | മകൻ | 18 |
| 5 | കെ. എക്സ്. മറിയ റീനി | മകൾ | 16 |
| 6 | കെ. എക്സ്. മറിയ ഗൊരേററി | ,, | 15 |
| 7 | കെ. എക്സ്. ആൻറണി തദ്ദേവൂസ് | മകൻ | 12 |
| 8 | കെ. എക്സ്. സേവ്യർ മിൽട്ടൺ | ,, | 10 |
| 9 | കെ. എക്സ്. റീററ മിനി | മകൾ | 7 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-2047/83. 1983 ഫെബ്രുവരി 4.

കണയന്നൂർ താലൂക്കിൽ എളംകുളം വില്ലേജിൽ അറക്കൽ തോമസ് മരിച്ചുപോയെന്നും ടിയാന്റെ പേരിൽ നെടുങ്ങാടി ബാങ്കിൽ എറണാകുളം ബ്രാഞ്ചിൽ ഡിപ്പോസിററ് ചെയ്തിരിക്കുന്ന 3,385 രൂപയും, ഫെഡറൽ ബാങ്കിൽ എറണാകുളം ബ്രാഞ്ചിൽ പണയം വച്ചിരിക്കുന്ന 1,300 രൂപക്കുള്ള സ്വർണ്ണ ഉരുപ്പടികളും തിരിച്ചു വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി റജീന സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. തോമസ്, എ. ജെ. 21-3-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | ബന്ധം | വയസ്സ് |
|---|---|---|---|
| 1 | റജീന തോമസ് | ഭാര്യ | 52 |
| 2 | എ. ററി. ജോയി | മകൻ (വിവാഹിതൻ) | 28 |
| 3 | എ. ററി. തോമസ് | ,, ,, | 26 |
| 4 | എ. ററി. സബാസ്ററ്യൻ | ,, | 22 |
| 5 | മേരി ഗ്രേസി, എ. ററി. | മകൾ | 18 |
| 6 | മേരി അൽഫോൺസാ, എ.ററി. | ,, | 14 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി6-1276/83. 1983 ജനുവരി 27.

കണയന്നൂർ താലൂക്കിൽ മുളവുകാട് വില്ലേജിൽ പൊന്നാരിമംഗലം ദേശത്ത് കരിവേലിൽ വീട്ടിൽ കെ. കെ. കുമാരൻ മരിച്ചുപോയെന്നും ടിയാന് സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള ശമ്പളം, മററാനുകൂല്യങ്ങളുടെ തുകയായ 2,000 (രണ്ടായിരം) രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ എൻ. ആർ. ഉഷ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. കെ. കുമാരൻ ഹെഡ്മാസ്ററർ ആയി ജോലിയിലിരിക്കെ 12-9-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. ആർ. ഉഷ | ഭാര്യ | 47 |
| 2 | കെ. കെ. മോഹൻദാസ് | മകൻ | 18 |
| 3 | കെ. കെ. മനോഹർ ലാൽ | ,, | 14 |
| 4 | കെ. കെ. മാലിനി | മകൾ | 8 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കണയന്നൂർ.

(ഒപ്പ്)
തഹശീൽദാർ.

---

## Alwaye Taluk

ആലുവാ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

ബി6-4345/82. 1983 ജനുവരി 19

ആലുവാ താലൂക്ക്, കീഴ്മാംദേശം വില്ലേജ് വടക്കേ കോവിലകത്ത് ശ്രീമതി ഇക്കു തമ്പായി പൊളിററിക്കൽ പെൻഷൻ വാങ്ങി ജീവിച്ചു വരവെ 8-12-1979-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാൾക്ക് പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള 252.65 രൂപ വാങ്ങുന്ന ആവശ്യത്തിലേക്കായി ടിയാളുടെ അവകാശികളെ കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററിനു വേണ്ടി പരേതയുടെ മകൻ കൊച്ചനുജൻ എന്ന ശ്രീ. രവിവർമ്മ തമ്പാൻ ഈ ആഫീസിൽ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാണ്.

ടി അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അപ്പൻ എന്ന കേരളവർമ്മ തമ്പാൻ | മകൻ | 76 |
| 2 | കൊച്ചനുജൻ എന്ന രവിവർമ്മ തമ്പാൻ | ,, | 72 |
| 3 | കുഞ്ഞിക്കുട്ടൻ എന്ന രാമവർമ്മ തമ്പാൻ | ,, | 67 |
| 4 | കുഞ്ഞിപ്പിള്ള തമ്പായി | മകൾ | 85 |
| 5 | സീത തമ്പായി | ,, | 63 |
| 6 | ഇക്കാവുട്ടി തമ്പായി | ,, | 60 |

മേൽ കാണിച്ചിട്ടുള്ളവരെ ഉൾപ്പെടുത്തി ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് രേഖാമൂലം താലൂക്കാഫീസിൽ ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗമായും നിശ്ചിത ദിവസത്തിനു ശേഷവും ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

(2)

ബി6-12846/81. 1933 ജനുവരി 29.

ആലുവാ താലൂക്ക് ആലുവാ വില്ലേജിൽ എരുമത്തല കരയിൽ ചുണങ്ങംവേലി കോതമററത്തിൽ വീട്ടിൽ താമസിക്കുന്ന കുഞ്ഞമ്മ വർഗ്ഗീസ് ടിയാളുടെ ഭർത്താവ് കെ. ജെ. വർഗ്ഗീസ് 7-6-1981-ാം തീയതി ആലുവാ ടി. ബി. യിലെ സ്ററ്യൂവേർഡ് ആയി ജോലിനോക്കി വരവെ മരിച്ചുപോയി എന്നും ടിയാന് ബാങ്കിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 150 രൂപ കിട്ടുന്നതിലേക്കായി അവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് അപേക്ഷ സമർപ്പിച്ചിട്ടുണ്ട്.

ടി അപേക്ഷയെ സംബന്ധിച്ച് ആലുവാ വില്ലേജ് ആഫീസറെക്കൊണ്ട് അന്വേഷണ വിചാരണ നടത്തിയതിൽ താഴെ പേരുപറയുന്നവർ മാത്രമാണ് പരേതനായ വർഗ്ഗീസിന്റെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞമ്മ വർഗ്ഗീസ് | ഭാര്യ | 46 |
| 2 | മോളി | മകൾ | 25 |
| 3 | സണ്ണി | മകൻ | 23 |
| 4 | ജോണി | ,, | 19 |
| 5 | ബാബു | ,, | 16 |
| 6 | രാജി | മകൾ | 11 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മേൽകാണിച്ചവരെ ഉൾപ്പെടുത്തി അപേക്ഷകക്ക് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം. തപാൽ മുഖേനയോ നിശ്ചിത ദിവസത്തിനു ശേഷമോ കിട്ടുന്ന പരാതികളൊന്നും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ആലുവ.

എം. കെ. ശിവശങ്കരൻ നായർ, തഹശീൽദാർ.

## TRICHUR DISTRICT

1976 ലെ കാണക്കുടിയായ്മ നിയമത്തിന്റെ അടിസ്ഥാനത്തിലുണ്ടാക്കിയ 3-ാം ചട്ടം 3-ാം ഖണ്ഡിക പ്രകാരം തൃശ്ശൂർ ജില്ലാ കളക്ടർ പ്രസിദ്ധീകരിക്കുന്ന വിജ്ഞാപനം.

(1)

ബി3-82367/82. 1983 ജനുവരി 23.

ഈ വിജ്ഞാപനത്തിന്റെ അവസാനഭാഗത്ത് കാണിച്ചിരിക്കുന്ന താലൂക്കുകളിലും വില്ലേജുകളിലും തങ്ങൾക്ക് ജന്മിക്കരം നൽകാനുള്ള കാണക്കുടിയാൻമാരുടെ പേരു വിവരം കൊടുത്തുകൊണ്ട്, കാണക്കുടിയായ്മ റദ്ദാക്കൽ നിയമത്തിലെ 4 (3) വകുപ്പു പ്രകാരം വർഷാശനത്തിന് അപേക്ഷിക്കുന്നതിനായി തങ്ങളെ ഒരു പൊതു സ്വഭാവമുള്ള ഒരു മതസ്ഥാപനമായി പ്രഖ്യാപിച്ചുകൊണ്ടുള്ള സർക്കാർ കൽപ്പനയ്ക്ക് കാട്ടാകാമ്പാൽ ദേവസ്വം ട്രസ്റ്റി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. പ്രസ്തുത സ്ഥാപനത്തെ ഒരു മതസ്ഥാപനമായി അംഗീകരിക്കുന്നതിൽ, ആക്ഷേപമുള്ളവർ ആയത് വിശദമായി രേഖാമൂലം ഈ വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി 60 ദിവസത്തിനകം ഈ ആഫീസിൽ അറിയിക്കേണ്ടതാണ്. സമയപരിധിക്കു ശേഷം ലഭിക്കുന്ന അപേക്ഷകൾ ഒരു കാരണവശാലും പരിഗണിക്കുന്നതല്ല.

| താലൂക്ക് | വില്ലേജുകൾ |
|---|---|
| തലപ്പിള്ളി | കാട്ടാകാമ്പാൽ |
| | പഴഞ്ഞി |
| | മങ്ങാട് |

(2)

ബി3-3713. 1983 ജനുവരി 23.

ഈ വിജ്ഞാപനത്തിന്റെ അവസാനഭാഗത്ത് കാണിച്ചിരിക്കുന്ന താലൂക്കുകളിലും വില്ലേജുകളിലും തങ്ങൾക്ക് ജന്മിക്കരം നൽകാനുള്ള കാണക്കുടിയാൻമാരുടെ പേരുവിവരം കൊടുത്തുകൊണ്ട് കാണക്കുടിയായ്മ റദ്ദാക്കൽ നിയമത്തിലെ 4 (3) വകുപ്പുപ്രകാരം വർഷാശനത്തിന് അപേക്ഷിക്കുന്നതിനായി തങ്ങളെ ഒരു പൊതു സ്വഭാവമുള്ള ഒരു മതസ്ഥാപനമായി പ്രഖ്യാപിച്ചുകൊണ്ടുള്ള സർക്കാർ കൽപ്പനക്ക് ക്ഷേത്രം കോവിൽ ദേവസ്വം ട്രസ്റ്റി ശ്രീ. കെ. പി. സുബ്രഹ്മണ്യൻ, പി. ഒ. മററം 8-12-1982-ന് അപേക്ഷ സമർപ്പിച്ചിരിക്കുന്നു. പ്രസ്തുത സ്ഥാപനത്തെ ഒരു മതസ്ഥാപനമായി അംഗീകരിക്കുന്നതിൽ ആക്ഷേപമുള്ളവർ ആയത് വിശദമായി രേഖാമൂലം ഈ വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി 60 ദിവസത്തിനകം ഈ ആഫീസിൽ അറിയിക്കേണ്ടതാണ്. സമയപരിധിക്കുശേഷം ലഭിക്കുന്ന അപേക്ഷകൾ ഒരു കാരണവശാലും പരിഗണിക്കുന്നതല്ല.

| താലൂക്ക് | വില്ലേജ് |
|---|---|
| തലപ്പിള്ളി | ആളൂർ |

തൃശ്ശൂർ-3.

തൃ്രോ ഗംഗാധരൻ, ജില്ലാ കളക്ടർ.

### NOTIFICATION

UNDER SECTION 6 OF THE KERALA SURVEY AND BOUNDARIES ACT, 1961

D2-960/82. *30th December* 1982.

Whereas the Government have directed the survery of laud comprised in survey uumber noted below, it is hereby notified under subsoction (1) of section 6 of tho Kerala Survey aud Boundaries Act, 1961 that survey oporation will be started in the village soon aud the survey number of the village noted below will be demarcatod aud survoyod and that every person claiming to be interested in tho registered laud situated within or adjoiuiug the undermentioned land is hereby iuvited to attend immediately either in person or by agent ou the surveyor employed in the locality and also from time to time when called upon for the purpose of pointiug out the bouudaries and supplying iuformation in couuection therewith.

Under subsection (2) of soction 6 of the said Act, this notification shall bo held to be a valid notice to every person having any iuterest in the said laud.

Under subsection (3) of section 6 of the above said Act, all the registered holders are hereby required:—

(a) to clear within 15 days by cutting down or removing any trees, juugle, fences standing crops or other material obstructions, the boundaries or other lines, the clearance of which may be uecessary for the purposes of survey; aud

(b) to provide labour at such time and for such periods as may from time to time be required by furnishiug flag holders aud chainmen; and

(c) to provide suitable survey marks and otherwise to give such assistance in the survey as may be demauded under the said Act or the rules made thereuuder.

If any person fails to comply with these requisitions under clauses (a) to (c) mentioned above, the work will be got done by employing hired labour and the cost thereof will be recovered from the defaulters as provided in the Act and rules made thereunder.

DETAILS OF LAND

District—Triehur.

Taluk—Trichur. Village—Mulayam.

Sy. No.—364.

Trichur.

V. V. BALAKRISHNAN NAMBIAR,
*Assistant Director of Survey and Land Records (Range).*

## Chavakkad Taluk

ചാവക്കാട് താലൂക്കാഫീസിൽനിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ എ3-359/83. 1983 ഫെബ്രുവരി 3.

ചാവക്കാട് താലൂക്ക് പൂക്കോട് വില്ലേജിൽ ടി. കെ. ശങ്കുണ്ണി മേനോൻ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ

മകൻ കെ. എസ്. മണി അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ടി. കെ. ശങ്കുണ്ണി മേനോന്റെ ഫാമിലി പെൻഷൻ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽമാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുട്ടി അമ്മ | ഭാര്യ | 60 |
| 2 | ശാന്തകുമാരി | മകൾ | 33 |
| 3 | മണി | മകൻ | 30 |

(2)

നമ്പർ എ3-1267/83. 1983 ഫെബ്രുവരി 3.

ചാവക്കാട് താലൂക്ക്, മുല്ലശ്ശേരി വില്ലേജിൽ എം. ബാലൻ നായർ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കെ. കാർത്ത്യായനി അമ്മ അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ശ്രീ. എം. ബാലൻ നായർക്ക് ലഭിക്കുന്നതിനുള്ള പെൻഷൻ ബാക്കി ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതിമുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. കാർത്ത്യായനി അമ്മ | ഭാര്യ | 56 |
| 2 | കെ. ഗോപാലകൃഷ്ണൻ | മകൻ | 39 |
| 3 | കെ. അംബികാവതി | മകൾ | 32 |
| 4 | കെ. മനോഹർ | മകൻ | 30 |
| 5 | കെ. ഗോകുൽ | ,, | 25 |
| 6 | കെ. സദാനന്ദൻ | ,, | 23 |
| 7 | കെ. ലളിത | മകൾ | 14 |

മൈനറായ കെ. ലളിതയുടെ രക്ഷിതാവ് 1-ാം നമ്പർകാരി ശ്രീമതി കെ. കാർത്ത്യായനി അമ്മ ആകുന്നു.

(3)

നമ്പർ എ3-3520/82. 1983 ഫെബ്രുവരി 3.

തൃശ്ശൂർ താലൂക്ക് പടിയം വില്ലേജിൽ കോലംപറമ്പത്ത് ഗോകുലചന്ദ്രൻ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ ടി. രമണി അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച കോലംപറമ്പത്ത് ഗോകുലചന്ദ്രന്റെ ഫാമിലി പെൻഷനും മററ് ആനുകൂല്യങ്ങളും ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്നു കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കൊച്ചുണ്ണികർത്ത | അച്ഛൻ | 92 |
| 2 | ജാനകി അമ്മ | അമ്മ | 75 |
| 3 | രമണി | ഭാര്യ | 26 |
| 4 | കൃഷ്ണദാസ് | മകൻ | 3 മാസം |

(4)

നമ്പർ എ3-8401/82. 1983 ജനുവരി 31.

ചാവക്കാട് താലൂക്ക് മുല്ലശ്ശേരി വില്ലേജിൽ ശ്രീ. കെ. എൻ. നായർ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ ശ്രീമതി കെ. ജയവല്ലി അമ്മ അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ശ്രീ. കെ. എൻ. നായർക്ക് ലഭിക്കുന്നതിനുള്ള പെൻഷൻ തുക ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജയവല്ലി അമ്മ | ഭാര്യ | 39 |
| 2 | ശിവപ്രസാദ് | മകൻ | 14 |
| 3 | രമാദേവി | മകൾ | 12 |

താലൂക്കാഫീസ്,
ചാവക്കാട്.

(ഒപ്പ്)
തഹശീൽദാർ.

## Mukundapuram Taluk

പരസ്യം

(1)

C6-78/83. 1983 ജനുവരി 29.

മുകുന്ദപുരം താലൂക്കിൽ എലഞ്ഞിപ്ര വില്ലേജിൽ എലഞ്ഞിപ്ര ദേശത്ത് ലേഡി-ലൂഡ്സ് കോൺവെന്റ് മദർ സുപ്പീരിയർ സിസ്ററർ ക്രിസ്പീന എന്നവർ പ്രസ്തുത കോൺവെന്റിലെ അന്തേവാസിയായിരുന്ന സിസ്ററർ മേരി സേവിയർ (81 വയസ്സ്) 3-2-1982-ൽ പ്രായാധിക്യത്താൽ മരണമടഞ്ഞതായും, അദ്ധ്യാപികയായി പെൻഷൻപററിയിരുന്ന പരേതയ്ക്ക് മരണദിവസംവരെ ലഭിക്കുവാൻ ബാക്കിയുണ്ടായിരുന്ന 300 (മുന്നൂറു) രൂപയിൽ താഴെയുള്ള സംഖ്യ വാങ്ങുന്നതിനു വേണ്ടി ഹാജരാകുവാൻ ടി മഠത്തിന്റെ മദർ സുപ്പീരിയർ ആയ അപേക്ഷക അവകാശിയാണെന്നു കാണിക്കുന്ന അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത അപേക്ഷയെ സംബന്ധിച്ച് പരിയാരം ഗ്രൂപ്പു വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ എലഞ്ഞിപ്ര ലേഡി-ലൂഡ്സ് കോൺവെന്റിലെ അന്തേവാസിയായിരുന്ന സിസ്ററർ മേരി സേവിയർ എന്നവർ 3-2-1982-ൽ മരണമടഞ്ഞിട്ടുള്ളതായും പരേത സന്യാസ ജീവിതത്തിലേയ്ക്കു പ്രവേശിച്ചതാകയാൽ അവകാശി പ്രസ്തുത മഠത്തിലെ മദർ സുപ്പീരിയറാണെന്നും അറിവായിരിക്കുന്നു. ആയതുകൊണ്ട് 3-12-1982-ൽ മരണമടഞ്ഞ എലഞ്ഞിപ്ര ലേഡി-ലൂഡ്സ് കോൺവെന്റിലെ അന്തേവാസിയായിരുന്ന സിസ്ററർ മേരി സേവിയർ എന്നവരുടെ അവകാശി പ്രസ്തുത മഠത്തിന്റെ അധിപയായ മദർ സുപ്പീരിയർ സിസ്ററർ ക്രിസ്പീന എന്നവരാണെന്നു കാണിച്ച് അപേക്ഷ

പ്രകാരം സർട്ടിഫിക്കറ്റ് അനുവദിച്ചു കൊടുക്കുന്ന കാര്യത്തിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധം ചെയ്തു മുപ്പതു ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചിരിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷവും തപാൽ മാർഗ്ഗവും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

C6-1460/83. 1983 ജനുവരി 29.

മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ വെട്ടിങ്ങപ്പാടത്തു താമസം കോളം വീട്ടിൽ നാരായണൻ മകൻ സുധാകരൻ 5-2-1981-ൽ മരണപ്പെട്ടുവെന്നും ടിയാൻ താലൂക്ക് സപ്ലൈ ഓഫീസിൽ കെട്ടിവച്ചിട്ടുള്ള ഡെപ്പോസിററ് തുകയായ 1,000 ക. തിരിച്ചു ലഭിക്കുന്നതിന് അവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററിനു വരന്തരപ്പിള്ളി വില്ലേജിൽ കോളം വീട്ടിൽ സുധാകരൻ ഭാര്യ പാർവ്വതി എന്നവർ ഈ ആഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. സുധാകരൻ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും വരന്തരപ്പിള്ളി വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയിലത്തെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതിതൊട്ട് മുപ്പതു (30) ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി നേരിട്ട് രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പാർവ്വതി | ഭാര്യ | 54 |
| 2 | ജയസിങ്ങ് | മകൻ | 35 |
| 3 | ജ്യോതിഷ്മണി | മകൾ | 33 |
| 4 | സുദർശനൻ | മകൻ | 32 |
| 5 | സുമാദേവി | മകൾ | 24 |

(3)

C6-690/83. 1963 ജനുവരി 25.

ഇലക്ട്രിസിററി ബോർഡിൽ നിന്നും പെൻഷൻ പററി പിരിഞ്ഞ മുകുന്ദപുരം താലൂക്ക് കാക്കുളിശ്ശേരി വില്ലേജിൽ വട്ടോലി പറമ്പിൽ കുട്ടപ്പൻ മകൻ അയ്യപ്പൻ എന്നയാൾ 11-12-1982-ൽ മരണപ്പെട്ടിരിക്കുന്നു എന്നും ടിയാന് ബോർഡിൽ നിന്നും ലഭിക്കേണ്ടതായ 2,500 രൂപയിൽ താഴെ വരുന്ന പ്രോവിഡണ്ട് ഫണ്ട് സംഖ്യ അവകാശികൾക്ക് ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് പരേതന്റെ ഭാര്യ ലക്ഷ്മി ബോധിപ്പിച്ച അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ അയ്യപ്പൻ 11-12-1982-ൽ മരിച്ചുപോയിട്ടുള്ളതായും താഴെ പറയുന്നവർ പരേതന്റെ അനന്തരാവകാശികളെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മി | ഭാര്യ | 48 |
| 2 | രാജമ്മ | മകൾ | 30 |
| 3 | രവി | മകൻ | 28 |
| 4 | നിർമ്മല | മകൾ | 22 |
| 5 | പുഷ്കരൻ | മകൻ | 19 |

മേൽ പറഞ്ഞ അവകാശികളെ ഉൾപ്പെടുത്തി ഒരു അവകാശ സർട്ടിഫിക്കററ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും, തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, മുകുന്ദപുരം.

പി. ഗോപാലകൃഷ്ണൻ, തഹശിൽദാർ.

## Kodungallur Taluk

കൊടുങ്ങല്ലൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ബി4-646/83. 1983 ജനുവരി 18.

ലോകമലേശ്വരം വില്ലേജിൽ വെള്ളാം പറമ്പത്ത് പണിക്കശ്ശേരിയിൽ പി. കെ. കുഞ്ഞിക്കാളി എന്നവരുടെ ഭർത്താവായിരുന്ന വി. പി. ബാലൻ എന്നയാൾ മരണമടഞ്ഞതായും ടിയാന്റെ പേരിലുള്ള ഓട്ടോറിക്ഷ പെർമിററ് ഭാര്യയുടെ പേരിലേക്ക് മാററിക്കിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് ആർ. ടി. ഒ. യിൽ (ഇരിങ്ങാലക്കുട) ഹാജരാക്കുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് അനുവദിക്കണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ കുഞ്ഞിക്കാളി ബോധിപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ മേൽപറഞ്ഞ ബാലൻ 1982 ഡിസംബർ 18-ാം തീയതി മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെ വിവരം പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നതിനാൽ അപ്രകാരം ഒരു സർട്ടിഫിക്കററ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. നിശ്ചിത സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗമായി ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലാത്തതാകുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കെ. കുഞ്ഞിക്കാളി | ഭാര്യ | 58 |
| 2 | വത്സലാകുമാരി | മകൾ | 32 |
| 3 | വി. പി. തമ്പി | മകൻ | 29 |

താലൂക്കാഫീസ്, കൊടുങ്ങല്ലൂർ.

പി. എസ്. രാജൻ, തഹശിൽദാർ.

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യം ചെയ്യുന്നത്.

എ4. 1594/83. 1983 ഫെബ്രുവരി 8.

തലപ്പിള്ളി താലൂക്കിൽ വടക്കാഞ്ചേരി വില്ലേജിൽ തെങ്ങുവളപ്പിൽ ഗോവിന്ദൻ എഴുത്തശ്ശൻ 17-1-1983-ൽ മരിച്ചുപോയി. പരേതന് സർക്കാരിൽനിന്നും കിട്ടുവാനുള്ള P. F., ഗ്രാറുവിററി എന്നീ സംഖ്യ ലഭിക്കുന്നതിനായി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ ഭാര്യ കമലാക്ഷി സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർവഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികളെന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കമലാക്ഷി | ഭാര്യ | 43 |
| 2 | രമാദേവി | മകൾ | 23 |
| 3 | ഉഷാദേവി | ,, | 22 |
| 4 | രവീന്ദ്രൻ | മകൻ | 19 |
| 5 | ശ്രീദേവി | മകൾ | 18 |
| 6 | ദുർഗ്ഗാദേവി | ,, | 15 |

മേൽ പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമുള്ള ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

തലപ്പിള്ളി. (ഒപ്പ്)
തഹശീൽദാർ.

# PALGHAT DISTRICT

## Palghat Taluk

പരസ്യം

(1)

സൂചിക. B5-12527/82. 1983 ഫെബ്രുവരി 5.

പാലക്കാട് താലൂക്ക് പാലക്കാട് II വില്ലേജ് പുത്തൂരംശം 10/112-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന P. ഇന്ദിരാബായി എന്നയാൾ 25-7-1982-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികളെന്നും കാണിച്ച് പരേതയുടെ സഹോദരി ശ്രീമതി P. രുഗ്മിണി അമ്മ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി P. രുഗ്മിണി അമ്മ | സഹോദരി | 53 |
| 2 | ,, P. സത്യഭാമ | ,, | 50 |
| 3 | ശ്രീ. P. ബാലകൃഷ്ണൻ | സഹോദരൻ | 47 |
| 4 | ശ്രീമതി P. മീനാക്ഷിക്കുട്ടി | സഹോദരി | 44 |
| 5 | ശ്രീ. P. ഗോപിനാഥൻ | സഹോദരൻ | 42 |

മേൽ കാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാകേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

സൂചിക. B5-16212/82(2). 1983 ഫെബ്രുവരി 7.

പാലക്കാട് താലൂക്ക് പുതുപരിയാരം II വില്ലേജ് കുന്നത്തൂർ മേട്ടിൽ 15/539-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന ശ്രീമതി ജാനകി അമ്മ എന്ന ആൾ 26-11-1982-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികളെന്നും കാണിച്ച് പരേതയുടെ മകൾ ശ്രീമതി K. ജയന്തി അമ്മ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികളെന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി K. ജയന്തി അമ്മ | മകൾ | 47 |
| 2 | ശ്രീ. സുന്ദരേശ്വരൻ എന്ന K. സുന്ദർ | മകൻ | 45 |
| 3 | ശ്രീമതി ഗിരിജ അമ്മ | മകൾ | 43 |
| 4 | ശ്രീ. രാമൻകുട്ടി എന്ന K.R.G. മേനോൻ | മകൻ | 41 |
| 5 | ശ്രീ. മുരളീധരൻ എന്ന M.G. മേനോൻ | ,, | 39 |
| 6 | ശ്രീമതി പാർവ്വതികുട്ടി | മകൾ | 32 |

മേൽ കാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ള പക്ഷം ആയത് അവർ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാകേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

സൂചിക B5-15340/82. 1983 ഫെബ്രുവരി 5.

പാലക്കാട് താലൂക്ക് കോങ്ങാട് I വില്ലേജ് മലമ്പാടം തെക്കേക്കര വീട്ടിൽ താമസിച്ചിരുന്ന വെള്ള മകൻ ശിവരാമൻ എന്ന ആൾ 25-6-1981-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ദേവകി ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പൊന്നു | അമ്മ | 60 |
| 2 | ദേവകി | ഭാര്യ | 31 |
| 3 | ഷാജി | മകൻ | 9 |
| 4 | രജി | ,, | 4 |

മേൽകാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാകേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
പാലക്കാട്. (ഒപ്പ്)
തഹശീൽദാർ.

## Alathoor Taluk

ആലത്തൂർ താലൂക്ക് ആഫീസിൽ നിന്നും അവകാശ സർട്ടിഫിക്കറ്റ് നല്കുന്നതു സംബന്ധിച്ച് പൊതുജനങ്ങളുടെ അറിവിലേക്കായി പ്രസിദ്ധീകരിക്കുന്നത്.

(1)

നം. B3-6689/82. 1983 ഫെബ്രുവരി 3.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് തരൂർ II വില്ലേജ് അത്തിപ്പൊറ്റ അംശം ആക്കര മഠിച്ച ദേവപ്രിയൻ ഭാര്യ മേരി അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. ദേവപ്രിയൻ 16-9-1981-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെപ്പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| ശ്രീമതി മേരി | ഭാര്യ | 68 |

മേൽപ്രസ്താവിച്ചവർ ഒഴികെ പരേതന് മറ്റ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

ന്നതും നേരത്തെ ഹൗസ് കണക്ഷൻ നൽകേണ്ടതുമാണ്.

(സി) നോട്ടീസിൽ കാണിച്ചിരിക്കുന്ന നിശ്ചിത സമയത്തിനകം തുക അടയ്ക്കാതിരുന്നാൽ അപേക്ഷ നിരസിക്കാവുന്നതാണ്.

6. (എ) ഹൗസ് കണക്ഷന് വരുന്ന യഥാർത്ഥ ചിലവ് ഈ നിയമാവലി 5 (എ) പ്രകാരം അപേക്ഷകൻ അടച്ചിട്ടുള്ള തുകയിൽ കൂടുകയാണെങ്കിൽ ആയതിന് വേണ്ടി നൽകുന്ന ഡിമാന്റ് നോട്ടീസ് കിട്ടി ഒരാഴ്ചക്കകം അപേക്ഷകൻ തുക അടയ്ക്കേണ്ടതും എന്നാൽ യഥാർത്ഥ ചിലവ് അടങ്കൽ തുകയേക്കാൾ കുറവാണെങ്കിൽ ബാക്കി തുക അപേക്ഷകൻ നൽകുന്ന രസീതു പ്രകാരം അയാൾക്ക് മടക്കി കൊടുക്കേണ്ടതും ആകുന്നു.

(ബി) അപേക്ഷകൻ നിയമാവലി 6 (എ) ൽ പറഞ്ഞിരിക്കുന്ന പ്രകാരം കൂടുതലായി വരുന്ന തുക നിശ്ചിത സമയത്തിനകം അടയ്ക്കാതിരിക്കുകയാണെങ്കിൽ ടി തുക മുഴുവനും അടക്കുന്നതുവരെ വാട്ടർ സപ്ലൈ തടഞ്ഞ് വയ്ക്കാവുന്നതാകുന്നു.

7. (എ) ഹൗസ് കണക്ഷന്റെ യാതൊരുവിധ അറ്റകുറ്റ പണികളും പൊതുജനാരോഗ്യ എൻജിനിയറിംഗ് വകുപ്പ് മുഖാന്തിരമല്ലാതെ ചെയ്യരുതാത്തതാകുന്നു.

(ബി) അങ്ങനെയുള്ള അറ്റകുറ്റ പണികൾക്ക് ഉള്ള അപേക്ഷകൾ രേഖാമൂലം സ്പെഷ്യലാഫീസർക്ക്/കമ്മിഷണർക്ക് സമർപ്പിക്കേണ്ടതും നിയമാവലി 4, 5, 6 എന്നിവയിലെ നിബന്ധനകൾ അവയ്ക്കും ബാധകമായിരിക്കുന്നതുമാണ്.

8. (എ) ഏതെങ്കിലും ഹൗസ് കണക്ഷൻ അടിയന്തിരമായി നന്നാക്കേണ്ടത് ആവശ്യമുണ്ടെങ്കിൽ മുനിസിപ്പൽ സ്പെഷ്യൽ ആഫീസർക്ക്/കമ്മിഷണർക്ക് പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് വകുപ്പ് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർക്ക് തോന്നുന്നുണ്ടെങ്കിൽ കെട്ടിടത്തിന്റെയോ പരിസരത്തിന്റെയോ ഉടമസ്ഥനോ, കൈവശക്കാരനോ അടങ്കൽ തുക കെട്ടിവയ്ക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് നിശ്ചിത ഫാറത്തിൽ നോട്ടീസ് കൊടുത്തതിന് ശേഷം അറ്റകുറ്റ പണികൾ ആരംഭിക്കാവുന്നതാകുന്നു. വളരെ അടിയന്തിരമെന്നു തോന്നുന്നപക്ഷം നോട്ടീസ് കൊടുക്കാതെ തന്നെ അടിയന്തിര അറ്റകുറ്റപ്പണികൾ ചെയ്യിക്കേണ്ടതും അതിനുവരുന്ന ചിലവ് കക്ഷിയിൽ നിന്നും ഈടാക്കാവുന്നതുമാണ്.

(സി) നോട്ടീസിൽ കാണിച്ചിരിക്കുന്ന കാലാവധിക്കുള്ളിൽ അറ്റകുറ്റ പണിക്കുള്ള ചിലവു കെട്ടിവയ്ക്കുന്നില്ലെങ്കിൽ ഉടമസ്ഥനിൽ നിന്നോ, കൈവശക്കാരനിൽ നിന്നോ, തുക ഈടാക്കാവുന്നതും, അല്ലെങ്കിൽ ടി പരിസരത്തുള്ള വാട്ടർ സപ്ലൈ നിർത്തികളയുന്നതിനുള്ള ഏർപ്പാടുകൾ ചെയ്യാവുന്നതും ആണ്. മുകളിൽപറഞ്ഞ ഇനത്തിലുള്ള തുകയും വാട്ടർ സപ്ലൈ പുനരാരംഭിക്കുന്നതിന് പൊതുജനാരോഗ്യ എൻജിനീയറിംഗ് വകുപ്പ് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനിയർ നിശ്ചപ്പെടുത്തുന്ന ചിലവും മുഴുവനായി ഉടമസ്ഥനോ കൈവശക്കാരനോ കെട്ടിവയ്ക്കുന്ന മുറയ്ക്ക് വാട്ടർ സപ്ലൈ പുനരാരംഭിക്കാവുന്നതാണ്.

(ഡി) അറ്റകുറ്റപ്പണികൾക്ക് വരുന്ന യഥാർത്ഥ ചിലവ് അടങ്കൽ തുകയേക്കാൾ കൂടുതലോ കുറവോ ആണെങ്കിൽ വ്യത്യാസം യഥാക്രമം ഉടമസ്ഥനിൽ നിന്നോ, കൈവശക്കാരനിൽ നിന്നോ ഈടാക്കുകയോ അവർക്ക് മടക്കി കൊടുക്കുകയോ ചെയ്യേണ്ടതാകുന്നു.

9. ഈ നിയമാവലിയിലേയോ മുനിസിപ്പൽ ആക്റ്റിലെയോ വ്യവസ്ഥകൾ അനുസരിച്ച് എപ്പോഴെങ്കിലും വീടുകളിലേക്കോ മറ്റോ ഉള്ള ജലവിതരണം നിറുത്തലാക്കണമെന്ന് വന്നാൽ മുനിസിപ്പൽ സ്പെഷ്യൽ ആഫീസർ/കമ്മീഷണർ പബ്ലിക് ഹെൽത്ത് എൻജിനീയറിംഗ് ഡിപ്പാർട്ടുമെൻറിനെ അറിയിച്ച് അപ്രകാരം ചെയ്യാവുന്നതാണ്.

എന്നാൽ വാട്ടർ സപ്ലൈ നിറുത്തലാക്കുന്നതിന് മുൻപ് സ്പെഷ്യൽ ആഫീസർ/കമ്മീഷണർ ഒരു നോട്ടീസ് പുറപ്പെടുവിച്ചിരിക്കേണ്ടതാണ്.

:

10. (എ) ഏതെങ്കിലും ഉടമസ്ഥനോ കൈവശക്കാരനോ തന്റെ ഹൗസ് കണക്ഷൻ താൽക്കാലികമായി നിറുത്തൽ ചെയ്യണമെന്ന് എപ്പോഴെങ്കിലും ആവശ്യം വന്നാൽ അയാൾ ആയതിന് രേഖാമൂലം മുനിസിപ്പൽ സ്പെഷ്യൽ ആഫീസർക്ക്/കമ്മിഷണർക്ക് അപേക്ഷ നൽകേണ്ടതും സ്പെഷ്യൽ ആഫീസർ/കമ്മിഷണർ അപേക്ഷ പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് ഡിപ്പാർട്ടുമെന്റ് അസിസ്റ്റന്റ് എക്സിക്യൂട്ടിവ് എൻജിനിയർക്ക് അയയ്ക്കേണ്ടതും ആണ്.

(ബി) ടി അപേക്ഷയോടൊപ്പം ഹൗസ് കണക്ഷൻ നിറുത്തൽ ചെയ്യുന്നതിനും പുനരാരംഭിക്കുന്നതിന് നിശ്ചിത ഫീസ് പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് ഡിപ്പാർട്ടുമെൻറിൽ അടച്ചിരിക്കണം.

11. പൊതു വാട്ടർ മെയിനിന്റെ കോളം മർദ്ദവും അനുസരിച്ച് പൊതുവായി സ്ഥാപിച്ചിട്ടുള്ള സ്ട്രീറ്റ് ടാപ്പുകളിൽ കൂടി ജലം നൽകുന്നതിനെ ദോഷകരമായി ബാധിക്കാതെ ഹൗസ് കണക്ഷൻ കൊടുക്കുവാൻ നിർവ്വാഹമില്ലെന്ന് കണ്ടാൽ അങ്ങനെയുള്ള പ്രദേശങ്ങളിൽ ഹൗസ് കണക്ഷൻ അനുവദിക്കുന്നതല്ല.

12. (എ) ഏതെങ്കിലും ജലവിതരണ ഘടനയുടെ നിർമ്മാണത്തിനോ, മാറ്റം വരുത്തുന്നതിനോ അറ്റകുറ്റ പണികൾക്കോ, വിപുലീകരണത്തിനോ പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് ഡിപ്പാർട്ടുമെൻറ് ലൈസൻസുള്ള പ്ലംബറെ അല്ലാതെ മറ്റാരേയും നിയോഗിക്കുവാൻ പാടുള്ളതല്ല.

(ബി) പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് ഡിപ്പാർട്ടുമെൻറ് അസിസ്റ്റന്റ് എക്സിക്യൂട്ടിവ് എൻജിനിയർ അംഗീകരിക്കുന്ന പ്ലാനിനും വിവരങ്ങൾക്കും അനുസൃതമായി മാത്രമേ ജലവിതരണ ഘടന സംവിധാനം ചെയ്യാൻ പാടുള്ളൂ.

(സി) ഏതെങ്കിലും ജലവിതരണ ഘടനയുടെ വിപുലീകരണത്തിന് മുനിസിപ്പൽ സ്പെഷ്യൽ ആഫീസർ/കമ്മീഷണരിൽ നിന്നും മുൻകൂട്ടി അനുമതി വാങ്ങേണ്ടതും അങ്ങനെയുള്ള ഓരോ അപേക്ഷക്കും 25 രൂപ അപേക്ഷ ഫീസായി മുനിസിപ്പൽ ആഫീസിൽ അടയ്ക്കേണ്ടതും ആണ്.

(ഡി) മുനിസിപ്പൽ നിരത്തുകൾ കുറുകെ മുറിച്ച് വാട്ടർ സപ്ലൈ കണക്ഷൻ എടുക്കേണ്ട ഓരോ അപേക്ഷയ്ക്കും 250 രൂപ വീതം ടി റോഡിന്റെ റെക്റ്റിഫിക്കേഷൻ ചാർജ്ജ് ആയി മുനിസിപ്പൽ ആഫീസിൽ അടയ്ക്കേണ്ടതാണ്.

(ഇ) പൊതുമരാമത്ത് വകുപ്പിന്റെയോ മററതെങ്കിലും വകുപ്പിന്റെയോ നിരത്തുകളിൽ കൂടി കണക്ഷൻ എടുക്കേണ്ടവർ ബന്ധപ്പെട്ട വകുപ്പിൽ നിന്നും അനുമതി വാങ്ങേണ്ടതാണ്.

13. പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് ഡിപ്പാർട്ടുമെന്റ് മുഖാന്തരമല്ലാതെയും യാതൊരു ജലവിതരണ ഘടനയും ഹൗസ് കണക്ഷനുമായി ബന്ധപ്പെടുത്തുവാൻ പാടില്ലാത്തതും പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് ഡിപ്പാർട്ടുമെന്റ് അസിസ്റ്റന്റ് എക്സിക്യൂട്ടിവ് എൻജിനിയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ പരിശോധിച്ച് അംഗീകാരം നൽകുന്നതുവരെ യാതൊരു ജലവിതരണ ഘടനയും ഹൗസ് കണക്ഷനുമായി യോജിപ്പിക്കാൻ പാടില്ലാത്തതാകുന്നു.

14. (എ) പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനിയറുടെ മുൻകൂട്ടിയുള്ള അനുമതി വാങ്ങാതെ യാതൊരു ജലവിതരണഘടനയും ഏതെങ്കിലും മാററമോ വിപുലീകരണമോ, നടത്താൻ പാടുള്ളതല്ല.

(ബി) എന്നാൽ ജലവിതരണ ഘടനയുടെ കെട്ടിടത്തിന്റെയോ പരിസരത്തിന്റെയോ ഉടമസ്ഥനോ കൈവശക്കാരനോ, അററകുററപ്പണികളുടെ പ്രകൃതം പബ്ലിക് ഹെൽത്ത് എൻജിനിയറിംഗ് ഡിപ്പാർട്ടുമെൻറ് അസിസ്റ്റന്റ് എക്സിക്യൂട്ടിവ് എൻജിനീയറെ

അറിയിച്ചശേഷം നിയമാവലി 12 (എ) ൽ പറഞ്ഞിരിക്കുന്ന പ്രകാരം ലൈസൻസുള്ള പ്ലംബറെക്കൊണ്ടു മാത്രം ടി പണികൾ നടത്തിക്കേണ്ടതാണ്.

15. ക്ലബുകൾ സിനിമാശാലകൾ, തിയേറ്ററുകൾ, ഹോട്ടലുകൾ, ചായക്കടകൾ, കാപ്പിക്കടകൾ, റസ്റ്റോറൻറുകൾ, വ്യാപാര വ്യവസായിക സ്ഥാപനങ്ങൾ, അമ്പലങ്ങൾ പള്ളികൾ തുടങ്ങിയ ദേവാലയങ്ങൾ, മഠങ്ങൾ, ഹോസ്റ്റലുകൾ, ബോർഡിംഗുകൾ, ലോഡ്ജുകൾ റെയിൽവേ പൊതു കളിസ്ഥലങ്ങൾ പൊതു കക്കൂസുകൾ, ആശുപത്രികൾ, ഡിസ്പെൻസറികൾ, പബ്ലിക് ആഫീസുകൾ, മില്ലുകൾ വർക്ക്ഷോപ്പുകൾ ചന്തകൾ, അസംബ്ലി ഹാളുകൾ മുതലായവയ്ക്കുള്ള സർവ്വീസ് കണക്ഷനുകൾ ഗാർഹികേതര ആവശ്യങ്ങൾക്കുള്ള സപ്ലൈ ആയി കണക്കാക്കുന്നതും അതിനുവേണ്ടി നിശ്ചയിച്ചിട്ടുള്ള തോതിൽ ഫീസ് ഈടാക്കുന്നതുമാണ്.

16. ഓരോ വീടിനും പരിസരത്തിനും കണക്ഷൻ ഓരോന്നിനും പ്രത്യേകം പ്രത്യേകം സ്റ്റോപ്പ് കോക്കും വാട്ടർ മീറ്ററും ഘടിപ്പിച്ചിരിക്കേണ്ടതാണ്.

17. ഹൗസ് കണക്ഷൻ നൽകിയതിന് ശേഷം ആദ്യ റീഡിംഗ് പബ്ലിക് ഹെൽത്ത് എൻജിനീയറിംഗ് ഡിപ്പാർട്ടുമെൻറിൽ നിന്നും എടുക്കേണ്ടതും തുടർന്നുള്ള എല്ലാമാസത്തെ റീഡിംഗ് മുനിസിപ്പൽ മീറ്റർ റീഡർ എടുത്തിരിക്കേണ്ടതും ആണ്.

18. (എ) മുനിസിപ്പാലിറ്റിയിൽ നിന്നോ, പബ്ലിക് ഹെൽത്ത് എൻജിനീയറിംഗ് ഡിപ്പാർട്ടുമെൻറിൽ നിന്നോ നിയോഗിക്കുന്ന പരിശോധനാധികാരികൾക്ക് എളുപ്പത്തിൽ പരിശോധിക്കുന്നതിനും മററ് സൗകര്യമുണ്ടായിരിക്കത്തക്കരീതിയിൽ വേണം സർവ്വീസ് കണക്ഷനോടനുബന്ധിച്ചുള്ള എല്ലാ ടാപ്പുകളും മീറ്ററും മററ് ഏർപ്പാടുകളും ഘടിപ്പിച്ചിരിക്കേണ്ടത്. പരിശോധനയ്ക്ക് ഓരോ വീട്ടുടമസ്ഥനും, കൈവശക്കാരനും എല്ലാ സൗകര്യവും നൽകേണ്ടതും, എവിടെ എങ്കിലും എതിർപ്പ് പ്രകടിപ്പിച്ചാൽ അക്കാരണത്താൽ ആ ജലവിതരണം തടയുന്നതുമായിരിക്കും.

19. മീറ്റർ വീടിൻെറയോ പരിസരത്തിൻെറയോ ഉള്ളിൽ ഭൂമിയുടെ നിരപ്പിന് മുകളിലായി കാലാവസ്ഥകൊണ്ടോ മററു കാരണങ്ങളാലോ ഹാനി ഉണ്ടാകാത്ത രീതിയിൽ വേണ്ട സംരക്ഷണങ്ങൾ മീറ്റർ ചേമ്പറിനുള്ളിൽ സ്ഥാപിച്ചിരിക്കണം.

20. എല്ലാ സർവ്വീസ് കണക്ഷനുകൾക്കും മീറ്റർ സിസ്റ്റമനുസരിച്ച് ചാർജ്ജ് ഈടാക്കുന്നതായിരിക്കും. അംഗീകൃത മീറ്ററുകൾ പരിസരത്തിൻെറ ഉടമസ്ഥനോ കൈവശക്കാരനോ സപ്ലൈ ചെയ്യേണ്ടതാണ്, എങ്ങനെയായാലും അവ മുനിസിപ്പാലിറ്റിയുടെ കെട്ടുപൂട്ടിലും സൂക്ഷ്മ രക്ഷയിലും ഇരിക്കുന്നതും മീറ്ററിലെ അളവുകൾ മുനിസിപ്പാലിറ്റിയിൽ നിന്നും വായിക്കുന്നതും രേഖപ്പെടുത്തുന്നതും ആയിരിക്കും. വെള്ളം നൽകപ്പെടുന്ന ഏതൊരു വീടിനും പരിസരത്തിനും പ്രത്യേകമായ ഹൗസ് കണക്ഷനും പ്രത്യേകമായ സ്റ്റോപ്പ്കോക്ക് പ്രത്യേകമായ മീറ്ററും ഉണ്ടായിരിക്കണം.

21. നിരക്കു പട്ടിക

(എ) മുനിസിപ്പാലിറ്റിക്കുള്ളിൽ

ഗാർഹികാവശ്യങ്ങൾ (ഡൊമസ്റ്റിക്)

1. അഞ്ചു രൂപാ മിനിമം ചാർജ്ജ് കൊടുക്കുന്നതിന് വിധേയമായി പ്രതിമാസം 4000 ലിറ്റർ വരെ വില ഇല്ല.

2. കൂടുതലായുള്ള ഓരോ 1000 ലിറ്ററിനോ അതിൻെറ ഭാഗത്തിനോ 60 പൈസ.

ഗാർഹികേതരാവശ്യങ്ങൾ (നോൺ ഡൊമസ്റ്റിക്)

1. 10 രൂപ മിനിമം ചാർജ്ജിന് വിധേയമായി പ്രതിമാസം 4000 ലിറ്റർ വരെ വില ഇല്ല.

2. കൂടുതലായുള്ള ഓരോ 1000 ലിറ്ററിനോ അതിൻെറ ഭാഗത്തിനോ പ്രതിമാസം ഒരു രൂപ 20 പൈസ.

(ബി) മുനിസിപ്പലിറ്റിക്ക് പുറത്ത് ജലവിതരണത്തിനുള്ള നിരക്ക് താഴെ കാണുന്ന വിധമായിരിക്കും.

1. ഗാർഹികാവശ്യങ്ങൾക്ക് — ഓരോ 1000 ലിറ്ററിനും അതിൻെറ ഭാഗത്തിനും 1 രൂപ 20 പൈസ.

2. ഗാർഹികേതരാവശ്യങ്ങൾക്ക് ഓരോ 1000 ലിറ്ററിനും അതിൻെറ ഭാഗത്തിനും 2 രൂപ. ഈ വിഭാഗത്തിന് യാതൊരുവിധ സൗജന്യവും അനുവദിക്കുന്നതല്ല.

(സി) മീറ്റർ റീഡിംഗ് ചാർജ്ജ് പ്രതിമാസം ഒരു രൂപ.

22. ഓരോ കണക്ഷനും എടുക്കുന്ന വെള്ളത്തിൻെറ അളവോ സൗജന്യമായി കൊടുക്കുന്ന പരിധിയോ കണക്കാക്കാതെ ഉടമസ്ഥനോ കൈവശക്കാരനോ ഗാർഹികാവശ്യങ്ങൾക്കുള്ള കണക്ഷന് 5 രൂപയും ഗാർഹികേതരാവശ്യങ്ങൾക്ക് 10 രൂപയും മാസം പ്രതി മിനിമം ചാർജ്ജായി കൗൺസിലിന് നൽകേണ്ടതാണ്. പ്രായോഗികമാകുന്നിടത്തോളം മീറ്ററുകൾ ഓരോ മാസവും 15-ാം തീയതിക്ക് മുമ്പായി വായിച്ച് അളവ് തിട്ടപ്പെടുത്തേണ്ടതും പൂർത്തിയായ 1000 ലിറ്ററുകൾ ബില്ലിൽ കാണിച്ചിരിക്കേണ്ടതുമാണ്.

23. (എ) സാധാരണയായി ഓരോ മാസത്തെയും ഡിമാൻറ് അടുത്ത മാസം 15-ാം തീയതിക്കുള്ളിൽ നൽകേണ്ടതാണ്. വാട്ടർ ചാർജ്ജിൻെറ ബില്ലുകൾ ലഭിക്കുന്ന മാസം അവസാന ദിവസമോ അതിനു മുമ്പായോ വാട്ടർ ചാർജ്ജുകൾ അടക്കേണ്ടതാണ്.

വാട്ടർ ചാർജ്ജുകൾ അപ്രകാരം അടക്കാത്ത താമസിച്ച് അടക്കുന്ന ആദ്യ മാസത്തിനോ ഭാഗത്തിനോ പത്ത് (10%) ശതമാനവും തുടർച്ചയായുള്ള ഓരോ മാസത്തിനോ ഭാഗത്തിനോ (5%) അഞ്ച് ശതമാനവും വീതം സർച്ചാർജ് ആയി ഈടാക്കുന്നതുമാണ്. ഏറ്റവും ചുരുങ്ങിയ സർച്ചാർജ് ഒരു രൂപയും അതിൻെറ ഗുണിതങ്ങളും ആയി കണക്കാക്കുന്നതാണ്.

(ബി) മുകളിൽ പറഞ്ഞിരിക്കുന്ന കാലാവധിക്കുള്ളിൽ തുക അടച്ചില്ലെങ്കിൽ മുനിസിപ്പൽ ആക്റ്റ് 163 (ബി) വകുപ്പനുസരിച്ച് ഉടമസ്ഥനോ, കൈവശക്കാരനോ ഡിമാൻറ് നോട്ടീസ് കൊടുത്ത് 15 ദിവസത്തിനു ശേഷം ഏത് സമയത്തും വാട്ടർ സപ്ലൈ നിറുത്തിക്കളയുന്നതിനും സ്പെഷ്യൽ ആഫീസർ/കമ്മീഷണർക്ക് സ്വാതന്ത്ര്യമുണ്ടായിരിക്കുന്നതാണ്. അപ്രകാരം സർവ്വീസ് നിറുത്തൽ ചെയ്യുന്നതുമൂലം എന്തെങ്കിലും നഷ്ടം ഉണ്ടായാൽ ആയതിന് കൗൺസിലോ കമ്മീഷണറോ ബാദ്ധ്യസ്ഥമായിരിക്കുന്നതല്ല.

(സി) ഈ നിയമാവലിയിലെ നിബന്ധനകൾക്കും വ്യവസ്ഥകൾക്കും വിധേയമായി നൽകുന്ന ജലത്തിന് കൊടുക്കേണ്ട തുക നിജപ്പെടുത്തിയിരിക്കുന്ന സമയത്തിനകം ബന്ധപ്പെട്ട കക്ഷി കൊടുത്തില്ലെങ്കിൽ ആയത് വസ്തുകരം ഈടാക്കുന്നതുപോലെ കക്ഷിയിൽ നിന്നും ഈടാക്കാവുന്നതാണ്.

(ഡി) ബില്ലനുസരിച്ച് 4 മാസം വരെ തുടർച്ചയായി പണം കൊടുക്കാതെവന്നാൽ ടി കാരണത്താൽ സപ്ലൈ നിറുത്തൽ ചെയ്യുന്നതിന് നടപടി സ്വീകരിക്കുന്നതും അപ്രകാരം വാട്ടർ സപ്ലൈ നിറുത്തൽ ചെയ്യുന്നതിനും രണ്ടാമത് കണക്ഷൻ നൽകുന്നതിനും കൂടി 10 രൂപ ചാർജ്ജ് ഈടാക്കുന്നതായിരിക്കും.

24. മീറ്റർ റീഡർ വീടുകളിൽ സൂക്ഷിച്ചിരിക്കുന്ന കാർഡുകളിൽ അളവുകൾ അതതു മാസം റീഡിംഗ് എടുക്കുമ്പോൾ രേഖപ്പെടുത്തേണ്ടതാണ്. റീഡിംഗിൻെറ കൃത്യതയെപ്പറ്റിയുള്ള ഏതെങ്കിലും പരാതികൾ ബില്ലു കിട്ടി 15 ദിവസത്തിനകം കമ്മീഷണർക്ക്/സ്പെഷ്യൽ ആഫീസർക്ക് രേഖാമൂലം സമർപ്പിക്കേണ്ടതാണ്.

25. (എ) ഏതെങ്കിലും വീടിൻെറയോ പരിസരത്തിൻെറയോ ഉടമസ്ഥനോ കൈവശക്കാരനോ മീറ്റർ ടെസ്റ്റ് ചെയ്ത് കിട്ടുന്നതിനുവേണ്ടി മുനിസിപ്പൽ

കമ്മീഷണർക്കോ/സ്പെഷ്യൽ ആഫീസർക്കോ അപേക്ഷിക്കാവുന്നതാണ്. ടി അപേക്ഷ മുനിസിപ്പൽ കമ്മീഷണർ/സ്പെഷ്യൽ ആഫീസർ ബന്ധപ്പെട്ട പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റിലേക്ക് അയച്ച് മീറ്റർ ടെസ്റ്റ് ചെയ്യിക്കേണ്ടതാണ്. നിശ്ചിത ടെസ്റ്റ് ഫീ കക്ഷി നൽകേണ്ടതാണ്.

(ബി) അപേക്ഷയും ടെസ്റ്റ് ഫീസും നൽകിയാൽ മീറ്റർ ടെസ്റ്റ് ചെയ്യുന്നതും ടെസ്റ്റ് ചെയ്യുമ്പോൾ മീറ്ററിൽ രജിസ്റ്റർ ചെയ്യുന്നത് യഥാർത്ഥത്തിലുള്ളതിനേക്കാൾ 10% മോ അതിൽ കൂടുതലോ കാണുകയാണെങ്കിൽ അടുത്ത മാസത്തെ ബില്ലിൽ അഡ്ജസ്റ്റ് ചെയ്ത് കൊടുക്കേണ്ടതാണ്. ടെസ്റ്റ് ഫലം അപേക്ഷകനെ നിശ്ചിത ഫാറത്തിൽ അറിയിക്കേണ്ടതാണ്. 25-ാം ബൈലോയിൽ പറഞ്ഞിരിക്കുന്നത് എന്ത് തന്നെ ആയാലും കമ്മീഷണറോ അല്ലെങ്കിൽ പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റ് അധികാരികളോ സ്വയാഭിപ്രായപ്രകാരം ഏതെങ്കിലും മീറ്റർ സൂര്യോദയത്തിനും അസ്തമയത്തിനും ഇടക്കുള്ള ഏതെങ്കിലും സമയത്ത് ബന്ധപ്പെട്ട വീടിന്റെയോ പരിസരത്തിന്റെയോ, ഉടമസ്ഥനോ കൈവശക്കാരനോ നിശ്ചിത ഫാറത്തിൽ 24 മണിക്കൂറിൽ കുറയാത്ത സമയം കാണിച്ച് നോട്ടീസ് നൽകി ടെസ്റ്റ് ചെയ്യാവുന്നതാണ്.

27. പരിശോധനയിൽ ഏതെങ്കിലും മീറ്റർ തകരാറിലാണെന്നോ സൂക്ഷ്മതയോടെ പ്രവൃത്തിക്കുന്നില്ലെന്നോ കാണുന്നതായാൽ അവസാനമായി വായിച്ചുകൊടുത്തത് മുതൽ മീറ്റർ നന്നാക്കുന്നതുവരെയോ ശരിയായി മീറ്റർ വയ്ക്കുന്നതുവരെയോ ഉള്ള ഭാഗത്തെ ഉപഭോഗം മീറ്റർ ശരിയായി പ്രവർത്തിച്ചുകൊണ്ടിരുന്ന ഏതെങ്കിലും മുൻ കാലത്തെ (മൂന്നു മാസം) ദൈനംദിന ഉപയോഗത്തിന്റെ ശരാശരി എടുത്ത് കണക്കാക്കുന്നതിന് മുനിസിപ്പൽ സ്പെഷ്യൽ ആഫീസർക്കോ/കമ്മീഷണർക്കോ അവകാശം ഉണ്ടായിരിക്കുന്നതാണ്.

28. ഉപഭോക്താവ് വയ്ക്കുന്ന ഏതെങ്കിലും മീറ്റർ ന്യൂനതയുള്ളതായി കണ്ടുപിടിച്ചാൽ കണ്ടുപിടിക്കുന്ന തീയതി മുതൽ മൂന്നു മാസത്തിനുള്ളിൽ സ്പെഷ്യൽ ആഫീസർക്ക്/കമ്മീഷണർക്ക് തൃപ്തികരമായ രീതിയിൽ മീറ്റർ നന്നാക്കുന്നതിനുള്ള ഏർപ്പാടുകൾ ഉപഭോക്താവ് ചെയ്ത് മീറ്റർ നന്നാക്കി ഘടിപ്പിച്ചിരിക്കണം.

29 നോട്ടീസ് കൊടുക്കാതെ തന്നെ കേടുപാടുകൾ നീക്കുന്നതിനോ പുതുക്കുന്നതിനോ വാട്ടർ സപ്ലൈ സംബന്ധിച്ച മറ്റേതെങ്കിലും വേല ചെയ്യുന്നതിനോ വേണ്ടി ഏതൊരു പരിസരത്തേക്കുള്ള വാട്ടർ സപ്ലൈ നിറുത്തൽ ചെയ്യുന്നതിനോ, വെള്ളം കുറയ്ക്കുന്നതിനോ പി. എച്ച്. ഇ. ഡി. അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

അപ്രകാരം വാട്ടർ സപ്ലൈ നിറുത്തൽ ചെയ്യുന്നത് 12 മണിക്കൂറിൽ കൂടുതൽ ആണെങ്കിൽ ഉപഭോക്താക്കളെ വിവരം അറിയിക്കേണ്ടതാണ്.

30. മുകളിൽ പറഞ്ഞിരിക്കുന്ന നിബന്ധനകൾ സ്കൂളുകൾ, അമ്പലങ്ങൾ, പള്ളികൾ, ദേവാലയങ്ങൾ, ആശുപത്രികൾ ഉൾപ്പെടെയുള്ള പബ്ലിക് ആഫീസുകൾ തുടങ്ങിയ എല്ലാ പൊതു സ്ഥാപനങ്ങൾക്കും അതേപടി ബാധകമാണ്.

31. ഹൗസ് കണക്ഷൻ എടുത്തിരിക്കുന്ന എല്ലാ ആളുകളും ഹൗസ് കണക്ഷൻ കേടുപാട് നീക്കി നല്ല നിലയിൽ സൂക്ഷ്മരക്ഷചെയ്ത് പോരേണ്ടതാണ്.

താൽക്കാലിക കണക്ഷൻ

32. (എ) കെട്ടിട നിർമ്മാണാവശ്യങ്ങൾ മുതലായ ആവശ്യങ്ങൾക്ക് വാട്ടർ കണക്ഷൻ വെള്ളത്തിന്റെ ലഭ്യത കണക്കാക്കി സ്പെഷ്യൽ ആഫീസർ/കമ്മീഷണർക്ക് അനുവദിക്കാവുന്നതാണ്.

(ബി) അപ്രകാരം കണക്ഷൻ ഉള്ള അപേക്ഷ ഈ നിയമാവലിയിലെ 4, 5, 6 എന്നീ വകുപ്പുകൾ ബാധകമായിരിക്കുന്നതും അപ്രകാരം പ്രവർത്തിക്കേണ്ടതും ആണ്.

(സി) നിശ്ചിത ഫാറത്തിൽ അപേക്ഷ സ്പെഷ്യൽ ആഫീസർ/കമ്മീഷണർക്ക് സമർപ്പിക്കുന്നതിനോടൊപ്പം ഒരു കണക്ഷന് 500 രൂപാ വാട്ടർ ചാർജ്ജ് മുൻകൂർ ഡിപ്പോസിറ്റ് എന്ന നിലയിൽ മുനിസിപ്പൽ ആഫീസിൽ ഓരോ അപേക്ഷകനും അടക്കേണ്ടതാണ്.

(ഡി) അപ്രകാരം അടയ്ക്കുന്ന തുക വാട്ടർ കണക്ഷൻ ഡിസ്കണക്റ്റ് ചെയ്യുന്ന മുറക്ക് അപേക്ഷകൻ റീഫണ്ട് ആവശ്യപ്പെട്ട് തിരികെ വാങ്ങേണ്ടതാണ്.

(ഇ) മുനിസിപ്പാലിറ്റിയിൽ ഡ്യൂസ് ഏതെങ്കിലും വിധത്തിൽ എന്തെങ്കിലും ഉണ്ടെങ്കിൽ ആയത് ടി ഡിപ്പാസിറ്റ് തുകയിൽ നിന്നും ഈടാക്കാവുന്നതാണ്.

(എഫ്) ടെംപററി കണക്ഷന് വാട്ടർ ചാർജ്ജ് നിരക്ക്

1. പ്രതിമാസം 25 രൂപ മിനിമം ചാർജ്ജ് കൊടുക്കുന്നതിന് വിധേയമായി 10,000 ലിറ്റർ വരെ വില ഇല്ല.
2. കൂടുതലുള്ള ഓരോ 1000 ലിറ്ററിനും അതിന്റെ ഭാഗത്തിനോ 2 രൂപ.
3. റീഡിംഗ് ചാർജ്ജ് പ്രതിമാസം ഒരു രൂപ.

(ജി) റിപ്പയറുകൾ, ബില്ല് നൽകൽ, ബിൽതുക അടയ്ക്കൽ എന്നിവയുടെ വ്യവസ്ഥകൾ ഹൗസ് കണക്ഷനുള്ള വ്യവസ്ഥകൾക്ക് തുല്യമായിരിക്കും.

(എച്ച്) യാതൊരു കാരണവും കാണിക്കാതെ 24 മണിക്കൂർ നോട്ടീസ് നൽകി വാട്ടർ സപ്ലൈ നിറുത്തൽ ചെയ്യുന്നതിന് സ്പെഷ്യൽ ആഫീസർ/കമ്മീഷണർ/ പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റ് അധികാരികൾക്കും അധികാരം ഉണ്ടായിരിക്കുന്നതാണ്.

പബ്ലിക് വാട്ടർ ടാപ്പുകൾ

33. (എ) ആവശ്യമായ സ്ഥലങ്ങളിൽ കൗൺസിൽ പബ്ലിക് ടാപ്പുകൾ സ്ഥാപിക്കുന്നതാണ്. ഒരിക്കൽ സ്ഥാപിച്ചിട്ടുള്ള ടാപ്പുകളുടെ സ്ഥാനം കൗൺസിലിന് അനുവദിച്ചിട്ടുള്ള അംഗസംഖ്യയുടെ ഭൂരിപക്ഷ തീരുമാന പ്രകാരമല്ലാതെ മാറ്റാവുന്നതല്ല.

(ബി) യാതൊരാളും അറിഞ്ഞുകൊണ്ടോ അശ്രദ്ധകൊണ്ടോ പബ്ലിക് ടാപ്പിൽ നിന്നും വെള്ളം വൃഥാ നഷ്ടപ്പെടുവാൻ ഇടയാകരുത്.

34. ടേപ്പ് സ്ഥാപിച്ചിരിക്കുന്ന സ്റ്റാൻഡ് പോസ്റ്റുകളോ പ്ലാറ്റ്ഫോറമോ നാശപ്പെടുത്തുവാൻ ഇടയാകാത്ത വിധത്തിൽ യാതൊരാളും ഒന്നും ചെയ്യരുതാത്തതും പ്ലാറ്റ്ഫോറത്തിൽ നിന്ന് വെള്ളം സ്വതന്ത്രമായി ഒഴുകിപോകുന്നത് തടയരുതാത്തതുമാകുന്നു.

35. പബ്ലിക് വാട്ടർ ടാപ്പുകൾക്ക് സമീപം യാതൊരാളും കുളിക്കുകയോ, തുപ്പുകയോ, വാഹനങ്ങളോ പാത്രങ്ങളോ കഴുകുകയോ മൃഗങ്ങളെ കുളിപ്പിക്കുകയോ അല്ലെങ്കിൽ ഉത്തമ വിശ്വാസമുള്ള വീട്ടാവശ്യങ്ങൾക്കോ, കുടിക്കുവാനോ അല്ലാതെ ജലസേചനം, നിർമ്മാണപ്രവർത്തനം മുതലായ ഉപയോഗങ്ങൾക്ക് വെള്ളം യാതൊരാളും എടുക്കുകയോ എടുക്കുവാൻ ഇടയാവുകയോ ചെയ്യരുത്.

വിശദീകരണം:—കുളിക്കുക എന്ന വാക്ക് കൊണ്ട് വിവക്ഷിക്കുന്നത് ദേഹം മുഴുവനോ ഏതെങ്കിലും ഭാഗമോ കഴുകുന്നതിനെയാകുന്നു.

36. പബ്ലിക് ടാപ്പുകളിൽ നിന്ന് വീട്ടാവശ്യത്തിനല്ലാതെ മറ്റൊരാവശ്യത്തിനും യാതൊരാളും വെള്ളം എടുക്കരുതാത്തതാകുന്നു.

37. മുനിസിപ്പൽ കൗൺസിലിൽ നിന്നും പ്രത്യേകം ബോർഡ് വച്ചിട്ടുള്ള പൊതു സ്റ്റാൻഡ് പോസ്റ്റുകളിൽ നിന്നല്ലാതെ യാതൊരു തണ്ണീർ വാഹനത്തിലോ, വീപ്പയിലോ വെള്ളം നിറച്ച് കൂടാത്തതാകുന്നു.

38. അഗ്നി ശമനത്തിനല്ലാതെ മറ്റൊരു കാര്യത്തിനുവേണ്ടി സ്റ്റാൻഡ് പോസ്റ്റുകളിൽനിന്ന് അവിരാമമായ വെള്ളമൊഴുക്ക് ഉണ്ടാകത്തക്ക വിധത്തിൽ യാതൊരാളും ആയവ കൈകാര്യം ചെയ്യരുതാത്തതാകുന്നു.

39. വീട്ടുപയോഗത്തിനും ഉപഭോഗത്തിനും ആയി കൊടുത്തിരിക്കുന്ന സർവ്വീസ് കണക്ഷനിലെ വെള്ളം സ്പെഷ്യൽ ആഫീസർ/കമ്മീഷണറുടെ വ്യക്തമായ അനുവാദം കൂടാതെ ഗാർഹികേതരാവശ്യങ്ങൾക്ക് ഉപയോഗിച്ചുകൂടാത്തതാകുന്നു.

40. വീട്ടുടമസ്ഥനോ കൈവശക്കാരനോ സർവ്വീസ് കണക്ഷനോടനുബന്ധിച്ച് അനുവദിച്ചിട്ടുള്ള ടാപ്പുകളിൽനിന്ന് ഹോസോ എടുത്തുമാറ്റാവുന്ന പൈപ്പുകളോ ഉപയോഗിച്ച് വെള്ളം എടുക്കരുത്.

നിയമാവലി ലംഘിക്കുന്നതിനുള്ള ശിക്ഷ

41. ഏതെങ്കിലും പോലീസ് ഉദ്യോഗസ്ഥനോ സ്പെഷ്യൽ ആഫീസർ/കമ്മീഷണർക്കോ അദ്ദേഹം അധികാരപ്പെടുത്തിയ മററ് ഉദ്യോഗസ്ഥനോ മജിസ്ട്രേട്ടിന്റെ ഉത്തരവ് കൂടാതെയും വാറണ്ട് കൂടാതെയും ഈ നിയമാവലി ലംഘിക്കുന്നവരെ അറസ്ററ് ചെയ്യാവുന്നതാണ്. അറസ്ററ് ചെയ്യുന്ന ആളെ ഉടനെതന്നെ അടുത്തുള്ള മജിസ്ട്രേട്ടിന്റെ മുമ്പാകെ ഹാജരാക്കുകയോ അല്ലെങ്കിൽ അയാളുടെ പേരും മേൽവിലാസവും കുറിച്ചെടുത്തതിനുശേഷം ആയാൾ വയ്ക്കുന്ന കച്ചീട്ടിന്റെ ബലത്തിൽ വിടുതൽ ചെയ്യാവുന്നതാണ്.

42. മേൽ വിവരിക്കുന്ന ബൈലോകൾ ലംഘിക്കുന്ന ഏതൊരാളെയും ഏഴു വയസിന് താഴെ പ്രായമുള്ള ഒരു കുട്ടിയെ സൂക്ഷിക്കുവാൻ ചുമതലപ്പെട്ട ആരം അങ്ങനെയുള്ള കുട്ടി ഈ ബൈലോകൾ ലംഘിക്കുന്നതിൽനിന്നും തടസ്സപ്പെടുകയും ചെയ്യാത്ത ഏതൊരാളെയും അതുമൂലമുണ്ടാകുന്ന നഷ്ടവും മററും വസൂലാക്കുന്നതിന് പുറമേ 50 രൂപാ വരെയുള്ള പിഴയോടുകൂടിയോ, അല്ലാത്തപക്ഷം അപ്രകാരം ലംഘനങ്ങൾ തുടരുന്നത് നിരോധിച്ചുകൊണ്ട് കമ്മീഷണറിൽ നിന്ന് നോട്ടീസ് കൈപ്പററിയശേഷം വീണ്ടും ലംഘനം തുടരുന്നതായാൽ അങ്ങനെ തുടരുന്ന ഓരോ ദിവസത്തിന് 10 രൂപ വരെയുള്ള പിഴയോടുകൂടിയോ ശിക്ഷിക്കപ്പെടുന്നതാകുന്നു.

അപ്പീൽ

43. ഈ ബൈലാ അനുസരിച്ച് കമ്മീഷണർ പുറപ്പെടുവിക്കുന്ന എല്ലാ ഉത്തരവിൻമേലും മുനിസിപ്പൽ കൗൺസിലിന് അപ്പീൽ കൊടുക്കാവുന്നതും ആയവ അങ്ങനെയുള്ള ഉത്തരവ് കിട്ടി 30 ദിവസത്തിനകം കൊടുത്തിരിക്കേണ്ടതുമാണ്.

44. സർക്കാർ അർദ്ധ സർക്കാർ സ്ഥാപനങ്ങളെ ബിൽ നൽകി 2 മാസം സർചാർജ്ജ് കൂടാതെ ഡിമാന്റ് തുക അടയ്ക്കുന്നതിന് അനുവദിക്കുന്നതാണ്, താമസിച്ചുള്ള ആദ്യമാസത്തിന് പ്രതിമാസം 10% വും തുടർന്നുള്ള ഓരോ മാസത്തിനും 5% വും സർചാർജ്ജ് ഈടാക്കുന്നതും ഏററവും കുറഞ്ഞത് ഒരു രൂപയും അതിന്റെ ഗുണിതങ്ങളായി കണക്കാക്കുന്നതാണ്.

45. ഈ നിയമാവലി 1-4-1982 മുതൽ പ്രാബല്യത്തിൽ വരുന്നതായിരിക്കും.

46. ഇതുവരെ മുനിസിപ്പൽ അതിർത്തിക്കുള്ളിലും പുറത്തും നൽകപ്പെട്ടിട്ടുള്ളതും നൽകുവാനുള്ളതുമായ എല്ലാ ഹൗസ് കണക്ഷനും ടെംപററി കണക്ഷനും ഈ നിയമാവലിയുടെ പരിധിയിൽപ്പെടുന്നതാണ്.

---

**Municipal Council, Kothamangalam**

BYE-LAWS FOR THE PROHIBITION AND REGULATION OF ADVERTISEMENTS

No. R2. 1296/81. 27*th May* 1981.

The following bye-laws made by the Municipal Council, Kothamangalam under section 347 of Kerala Municipalities Act, after observing the conditions laid down on section 350 of the Kerala Municipalities Act 1961 and on approved by the Director of Municipalities in the Proceedings No. L. 13611/82 dated 6-12-1982 is published hereunder on registered under section 351 of the aforesaid Act for the information of the public.

Bye-laws framed by the Municipal Council, Kothamangalam under section 347 (3 and 31) and under section 131 of the Kerala Municipalities Act for the prohibition and regulation of Advertisements and Collection of advertisement tax in Kothamangalam Municipality.

1. (a) These bye-laws shall be called the Kothamangalam Municipal Advertisement Tax Bye-laws.

(b) They shall apply to all advertisements in the Kothamangalam Town.

(c) These bye-laws shall come into force with effect from 1-7-1981.

2. *Definitions*:—In these bye-laws:

(i) "Act" means the Kerala Municipalities Act, 1960 (Act 14 of 1961)

(ii) "Commissioner" means the Commissioner appointed under section 19 of the Act;

(iii) "Advertisement Tax" means the tax levied under section 126 of the Act;

(iv) Structure, "sign" and "Public Place" shall have the meaning given in explanation I, II and III to section 126 of the Act.

3. No person shall erect, exhibit fix, retain or display or cause to be erected, exhibited, fixed, retained or displayed any advertisement in any public street, road or road poramboke or public park of part thereof or in any place of public resort without the written permission of the Commissioner.

4. No person shall erect, exhibit, fix, retain or display or cause to be erected, exhibited, fixed retained or displayed any advertisement so as to injuriously affect the amenities of any historic public building or monument or of any public park or pleasure promenade.

5. No vehicle used for the purpose of advertisement shall display any advertisement in a manner, form or method different from that approved by the Commissioner.

6. The Municipal Commissioner shall have power to refuse permission to erect, exhibit, fix, retain or display any advertisement which in his opinion is of obscene type in any particular street, road, public or any place of public resort within the Municipality.

7. No person shall deface or cause to be defaced any sign or mark or letter or words that shall have been put by the Commissioner on the advertisements erected, exhibited, fixed, retained or displayed in token of them having been permitted or approved by him and of the tax having been collected thereon.

8. *Advertisement Hoardings*:—(i) Shall not project, or be on or over the public way more than 150 cm. beyond the general line of buildings in the streets for which a building line has been prescribed, and

(ii) Hoarding on poramboke land will be liable to pay in addition to the advertisement tax payable the fees prescribed by the council under the Kerala Municipalities Act from time to time for the occupation of public street.

9 (i) Every person desiring to erect, exhibit, fix, retain or display any advertisement within the town shall send or cause to be sent to the Commissioner not less than seven clear days before advertising it or before printing copies of advertisement or painting

advertising or exhibiting them in any manner a notice and an application in the prescribed form appended to these bye-laws affixed with necessary court fees stamp with all the particulars required therein together with a copy of the matter to be advertised

Provided however, the Commissioner may for valid reasons relax the time limit of seven days in deserving cases.

(ii) The rate of advertisement tax will be the rates notified by the council in the gazette from time to time.

(iii) The Commissioner shall within four days from the date of receipt of the notice intimate the applicant the amount of tax due on the intended advertisement, provided there is no objection in granting permission for the advertisement.

(iv) On payment of the tax due in respect of such advertisement the council stamp shall be affixed on all copies of such advertisement on which affixation is possible in conspicuous parts in token of the tax having been collected

(v) The production of the copies of advertisement for purpose of affixing the council stamp or seal or the incorporation of the permission number and date shall not be insisted upon in any case where the nature of the advertisement does not admit of such production or incorporation.

(vi) No advertisement or hoardings shall be exhibited, erected, affixed or retained, as to obstruct the view of any other advertisement or place of business, trade or calling of any other person.

10. Every person who prints or paints an advertisement shall print or write legibly his name in all the copies of such advertisements.

11. (i) The Commissioner may be an order and subject to the provisions in the Kerala Municipalities Act, 1960, and the bye-laws grant of refuse permission for any advertisement. When permission is refused, the tax paid if any, shall be refunded to the applicant if he claims for refund.

(ii) The Commissioner or any officer duly authorised in this behalf may summarily remove any advertisement exhibited in violation of any clause of these bye-laws.

12. (a) The Commissioner may with the approval of the council farm or fix a consolidated amount for advertisement tax in respect of advertisements relating to cinema shows conducted and slides exhibited in each cinema theatre in the town.

(b) The consolidated amount shall be arrived at on the strength of all known data such as probable estimate of collection based on the preceeding year and the probability of increase in publicities.

(c) The amount shall not be fixed collectively for a number or group of theatres. It shall be fixed individually.

(d) The farming out shall not be done for a period exceeding one year at a time and shall as far as possible concur with the financial year and once fixed it shall not be altered during the financial year.

(e) The consolidated amount referred to in clause (a) and (b) above shall be paid by the proprietor in advance in equal quarterly instalments, the default of which the amount shall be recovered with such penal interest as may be stipulated by the council and as embodies in the agreement to be executed by the proprietor, in favour of the commissioner at the expense of the proprietor the proprietor being liable in addition to remit the tax for the advertisements exhibited by him, for prosecution under the Kerala Municipalities Act.

13. The Commissioner may farm out for any period not exceeding one year at a time the collection of tax on any other advertisement on the following conditions:

(a) Such farming out shall be conducted in public auction.

(b) The lease amount shall be realised in advance.

14. Whoever commits a breach of any of the bye-laws shall be punishable.

(a) With fine which may extend to fifty rupees and in case of continuing breach with fine which may extend to rupees fifteen for every day during which breach continues after conviction for the first breach or,

(b) With fine which may extend to ten (10) rupees for every day during which the breach to continue after receipt of notice from the Commissioner to discontinue such breach.

(c) Any offence under these bye-laws is compondably by the Commissioner as laid down in the Kerala Municipalities (Compounding of Offences) Rules 1968.

## മുനിസിപ്പൽ കൗൺസിൽ, കോതമംഗലം

## പരസ്യങ്ങൾ പ്രദർശിപ്പിക്കുന്നത് നിരോധിക്കുന്നതിനും നിയന്ത്രിക്കുന്നതിനും ഉള്ള ഉപനിയമങ്ങൾ

നമ്പർ ആർ 2-1296/81. 1981 മെയ് 27.

കേരളാ മുനിസിപ്പാലിറ്റീസ് ആക്റ്റ് 350-ാം വകുപ്പിലെ വ്യവസ്ഥകൾ പാലിച്ച് 347-ാം വകുപ്പനുസരിച്ച് കോതമംഗലം മുനിസിപ്പാലിറ്റി രൂപീകരിച്ചതും മുനിസിപ്പാലിറ്റീസ് ഡയറക്ടറുടെ ഉത്തരവു പ്രകാരം അംഗീകരിച്ചിട്ടുള്ളതുമായ താഴെ കാണുന്ന നിയമാവലി ടി ആക്റ്റ് 351-ാം വകുപ്പനുസരിച്ച് പൊതുജനങ്ങളുടെ അറിവിലേക്കായി ഇതിനാൽ പരസ്യപ്പെടുത്തിയിരിക്കുന്നു.

കേരളാ മുനിസിപ്പാലിറ്റീസ് ആക്റ്റ് 347 (3 ആന്റ് 31)-ഉം 131-ഉം വകുപ്പുകൾ അനുസരിച്ച് കോതമംഗലം മുനിസിപ്പൽ അതിർത്തികളിൽ പരസ്യങ്ങൾ പ്രദർശിപ്പിക്കുന്നത് നിരോധിക്കുന്നതിനും നിയന്ത്രിക്കുന്നതിനും പരസ്യ നികുതി പിരിക്കുന്നതിനും വേണ്ടി രൂപീകരിച്ചിട്ടുള്ള ഉപനിയമങ്ങൾ.

1. (എ) ഈ ഉപനിയമങ്ങൾ കോതമംഗലം മുനിസിപ്പൽ പരസ്യ നികുതി ഉപനിയമങ്ങൾ എന്ന പേരിൽ അറിയപ്പെടുന്നതാണ്.

(ബി) കോതമംഗലം മുനിസിപ്പൽ പട്ടണത്തിൽ പ്രദർശിപ്പിക്കുന്ന എല്ലാ പരസ്യങ്ങളെയും ഈ ഉപനിയമങ്ങൾ ബാധിക്കുന്നതാണ്.

(സി) ഈ ഉപനിയമങ്ങൾ 1-7-1981 മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

2. നിർവ്വചനങ്ങൾ:—ഈ ഉപനിയമങ്ങളിൽ (i) ആക്റ്റ് എന്നു പറയുന്നത് 1960-ലെ കേരള മുനിസിപ്പാലിറ്റീസ് ആക്റ്റ് (1961-ലെ 14-ാം ആക്റ്റ്) ആയിരിക്കും.

(ii) കമ്മീഷണർ എന്ന് വിവക്ഷിക്കുന്നത് ആക്റ്റിലെ 19-ാം വകുപ്പനുസരിച്ച് നിയമിക്കപ്പെടുന്ന കമ്മീഷണർ ആയിരിക്കും.

(iii) പരസ്യനികുതി എന്ന് വിവക്ഷിക്കുന്നത് ആക്റ്റിലെ 126-ാം വകുപ്പനുസരിച്ച് ഈടാക്കുന്ന നികുതി ആയിരിക്കും.

(iv) നിർമ്മാണ പണി, ആകാശത്തിൽ പ്രദർശിപ്പിക്കുന്ന പരസ്യം, പൊതുസ്ഥലം എന്നീ പദങ്ങൾക്ക് 126-ാം വകുപ്പിനോട് അനുബന്ധമായി കൊടുത്തിരിക്കുന്ന 1-ം 2-ം 3-ം വിശദീകരണത്തിൽ നൽകിയിരിക്കുന്ന അർത്ഥ വ്യാപ്തി ഉണ്ടായിരിക്കും.

3. കമ്മീഷണറുടെ രേഖാമൂലമായ അനുവാദം കൂടാതെ യാതൊരാളും ഏതെങ്കിലും തെരുവിലോ നിരത്തിലോ, പൊതു ഉദ്യാനത്തിലോ, അതിന്റെ ഭാഗങ്ങളിലോ, ഏതെങ്കിലും പൊതു സങ്കേതത്തിലോ പുറംപോക്ക് സ്ഥലത്തോ യാതൊരു പരസ്യവും ഉയർത്തുകയോ, പ്രദർശിപ്പിക്കുകയോ, ഉറപ്പിക്കുകയോ, നിലനിർത്തുകയോ, കാട്ടുകയോ ഉയർത്തുന്നതിനോ ഉറപ്പിക്കുന്നതിനോ കാട്ടുന്നതിനോ നിലനിർത്തുന്നതിനോ, കാരണമാക്കുകയോ ചെയ്യുവാൻ പാടുള്ളതല്ല.

4. ഏതെങ്കിലും ചരിത്രപരമായതോ, പൊതുവായതോ ആയ കെട്ടിടങ്ങളിലോ സ്മാരകങ്ങളിലോ പൊതു ഉദ്യാനങ്ങളിലോ പ്രത്യേക ആവശ്യങ്ങൾക്ക് നിർമ്മിച്ചതോ ആയ കെട്ടിടങ്ങളിലോ, സ്ഥലങ്ങളിലോ ആയതിന് കേട് വരത്തക്കവിധമോ, സൗകര്യങ്ങൾ തടയപ്പെടുന്ന വിധമോ യാതൊരാളും യാതൊരു പരസ്യവും ഉയർത്തുകയോ, പ്രദർശിപ്പിക്കുകയോ ഉറപ്പിക്കുകയോ നിലനിർത്തുകയോ കാട്ടുകയോ അല്ലാത്ത പക്ഷം ആയതിന് കാരണമാവുകയോ ചെയ്യുവാൻ പാടുള്ളതല്ല.

5. കമ്മീഷണറുടെ അംഗീകാരം ലഭിച്ചതിന് വ്യത്യസ്ഥമായ മാതൃകയിലോ ആകൃതിയിലോ രീതിയിലോ പരസ്യം പ്രദർശിപ്പിക്കുന്നതിന് ഉദ്ദേശിച്ച യാതൊരു വാഹനവും യാതൊരു പരസ്യവും പ്രദർശിപ്പിച്ച് കൂടാത്തതാകുന്നു.

6. മുനിസിപ്പൽ അതിർത്തിക്കുള്ളിൽ ഏതെങ്കിലും പ്രത്യേക തെരുവിലോ, റോഡിലോ, പൊതു സ്ഥലത്തോ സങ്കേതങ്ങളിലോ, കമ്മീഷണർക്ക് അഭിപ്രായത്തിൽ അശ്ലീലമെന്ന് തോന്നുന്ന ഏതൊരു പരസ്യവും ഉയർത്തുന്നതിനോ, പ്രദർശിപ്പിക്കുന്നതിനോ ഉറപ്പിക്കുന്നതിനോ നിലനിറുത്തുന്നതിനോ കാട്ടുന്നതിനോ ഉള്ള അനുവാദം നിഷേധിക്കാവുന്നതാണ്.

7. അനുവദിക്കുകയും, അംഗീകരിക്കുകയും, നികുതി വസൂലാക്കുകയും ചെയ്തതിന് ശേഷം ഉയർത്തപ്പെട്ടതോ പ്രദർശിപ്പിക്കപ്പെട്ടതോ ഉറപ്പിച്ചതോ നിലനിർത്തിയതോ കാട്ടിയതോ ആയ പരസ്യങ്ങളിൽ ആയതിന്റെ സൂചനയായി കമ്മീഷണർ പതിപ്പിച്ചിട്ടുള്ള യാതൊരു അടയാളമോ, ചിഹ്നമോ അക്ഷരമോ വാക്കുകളോ യാതൊരാളും മാച്ചുകളയാനോ രൂപാന്തരപ്പെടുത്താനോ പാടില്ലാത്തതാകുന്നു.

8. <u>പരസ്യപ്പലകകൾ</u>:—(i) നിശ്ചയിക്കപ്പെട്ട കെട്ടിട നിരയിലോ, തെരുവിലോ കെട്ടിട നിർമ്മാണം ക്രമീകരിക്കുന്നതിനുവേണ്ടി കൗൺസിൽ നിശ്ചയിച്ചിട്ടുള്ള കെട്ടിടനിരയിലോ ഒന്നരമീറ്റർ കൂടുതൽ തെരുവിലേക്കോ, പൊതുവഴിയിലേക്കോ തള്ളി നിൽക്കത്തക്ക വിധം പരസ്യപ്പലകകൾ സ്ഥാപിക്കാൻ പാടില്ല.

(ii) പുറംപോക്ക് സ്ഥലത്ത് സ്ഥാപിക്കുന്ന പരസ്യപ്പലകകൾക്ക് കേരളാ മുനിസിപ്പാലിറ്റീസ് ആക്റ്റ് അനുസരിച്ച് പൊതു നിരത്തുകൾ ഉപയോഗിക്കുന്നതിനുവേണ്ടി കൗൺസിൽ അതാതുകാലം നിശ്ചയിക്കുന്ന ഫീസ് പരസ്യനികുതിക്ക് പുറമേ വസൂലാക്കുന്നതും കൊടുക്കുവാൻ പരസ്യം ചെയ്യുന്ന ആൾ ബാധ്യസ്ഥനും ആയിരിക്കും.

9. (i) പരസ്യം ഉയർത്തുന്നതിനോ പ്രദർശിപ്പിക്കുന്നതിനോ, ഉറപ്പിക്കുന്നതിനോ, നിലനിർത്തുന്നതിനോ ആഗ്രഹിക്കുന്ന യാതൊരാളും ടി പരസ്യം പ്രദർശിപ്പിക്കുന്നതിനോ പരസ്യത്തിന്റെ പകർപ്പുകൾ അച്ചടിപ്പിക്കുന്നതിനോ, പെയിന്റ് ചെയ്ത് രൂപപ്പെടുത്തുന്നതിനോ അഥവാ ഏതെങ്കിലും വിധത്തിൽ പ്രദർശിപ്പിക്കുന്നതിനോ 7 ദിവസത്തിൽ കുറയാതെയുള്ള സമയത്തിന് മുൻപ് ടി വിവരം കാണിച്ച് നോട്ടീസും ഈ ഉപനിയമങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള നിശ്ചിത ഫാറത്തിൽ ആവശ്യമായ കോർട്ടുഫീസ് സ്റ്റാമ്പ് ഒട്ടിച്ച് അപേക്ഷകളും ആവശ്യമുള്ള എല്ലാ വിവരങ്ങളും സഹിതം കമ്മീഷണർക്ക് രേഖാമൂലം നൽകേണ്ടതും അതോടൊപ്പം പ്രദർശിപ്പിക്കുവാൻ ഉദ്ദേശിക്കുന്ന പരസ്യത്തിന്റെ മാതൃകയും ഉണ്ടായിരിക്കേണ്ടതുമാണ്. എന്നാൽ അർഹതയുള്ള കേസുകളിൽ സാധുവായ കാരണങ്ങളാൽ മേൽപ്പറഞ്ഞ 7 ദിവസത്തെ കാലാവധി കുറയ്ക്കുവാൻ കമ്മീഷണർക്ക് അധികാരം ഉണ്ടായിരിക്കുന്നതാണ്.

(ii) പരസ്യനികുതി ഈടാക്കുന്നത് കൗൺസിൽ അപ്പോഴപ്പോൾ തിരുമാനിച്ച് ഗസറ്റിൽ പരസ്യം ചെയ്യുന്ന നിരക്കനുസരിച്ചായിരിക്കും.

(iii) അറിയിപ്പുകിട്ടി 4 ദിവസത്തിനുള്ളിൽ കമ്മീഷണർ പരസ്യം അനുവദിക്കുവാൻ തടസങ്ങൾ ഒന്നും ഇല്ലെങ്കിൽ അടക്കേണ്ട നികുതിയുടെ തുക അപേക്ഷകനെ അറിയിക്കേണ്ടതാണ്.

(iv) പരസ്യം പ്രദർശിപ്പിക്കുന്നതിനുള്ള നികുതി അടച്ച് കഴിഞ്ഞാൽ അപ്രകാരമുള്ള പരസ്യങ്ങളുടെ എല്ലാ പ്രതികളുടേയും പ്രകടമായ ഭാഗത്ത് നികുതി ഈടാക്കി എന്നുള്ളതിന്റെ അടയാളമായി കൗൺസിലിന്റെ മുദ്രപതിപ്പിക്കേണ്ടതാണ്.

(v) കൗൺസിലിന്റെ മുദ്ര പതിപ്പിക്കുന്നതിനായോ അനുവാദത്തിന്റെ നമ്പരും തിയതിയും ചേർക്കുന്നതിനായോ പരസ്യത്തിന്റെ പകർപ്പുകൾ ഹാജരാക്കുന്നതിന് പ്രായോഗികമല്ലാത്ത വിഷമതകൾ ഉള്ള പരസ്യങ്ങൾ ആണെങ്കിൽ ആയത് ഹാജരാക്കേണ്ടതിന് നിർബന്ധിക്കാൻ പാടില്ലാത്തതാകുന്നു.

(vi) മററ് യാതൊരു പരസ്യത്തിനോ വ്യാപാരത്തിനോ തൊഴിലിനോ ജോലിക്കോ സ്ഥലത്തിന്റെ നിയമാനുസൃതമായ ഉപയോഗത്തിനോ തടസമാകത്തക്ക വിധത്തിൽ യാതൊരു പരസ്യമോ പരസ്യപ്പലകയോ പ്രദർശിപ്പിക്കുകയോ കാട്ടുകയോ നിലനിർത്തുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

10. പരസ്യം അച്ചടിക്കുന്നതോ എഴുതുന്നതോ ആയ ഏതൊരു വ്യക്തിയും അത്തരം പരസ്യങ്ങളുടെ എല്ലാ പകർപ്പുകളിലും തന്റെ പേര് വ്യക്തമായി അച്ചടിക്കുകയോ എഴുതുകയോ ചെയ്യേണ്ടതാണ്.

11. (i) 1961-ലെ കേരളാ മുനിസിപ്പാലിറ്റീസ് ആക്റ്റിന്റെ വ്യവസ്ഥകൾക്കും ഈ ഉപനിയമങ്ങൾക്കും വിധേയമായി ഏതൊരു പരസ്യം പ്രദർശിപ്പിക്കുന്നതിനും, ഉത്തരവുമൂലം കമ്മീഷണർക്ക് അനുവാദം നൽകുകയോ നിഷേധിക്കുകയോ ചെയ്യാവുന്നതാണ്. എന്നാൽ അനുവാദം നിഷേധിക്കപ്പെടുമ്പോൾ അതിലേയ്ക്ക് നികുതി ഏതെങ്കിലും അടച്ചിട്ടുണ്ടെങ്കിൽ അപേക്ഷകൻ രേഖാമൂലം ആവശ്യപ്പെട്ടാൽ ആയത് മടക്കികൊടുക്കേണ്ടതാണ്.

(ii) ഈ ഉപനിയമങ്ങൾക്ക് വിരുദ്ധമായി പ്രദർശിപ്പിക്കുന്ന ഏതൊരു പരസ്യവും സ്ഥിരമായി നീക്കം ചെയ്യുവാൻ കമ്മീഷണർക്കോ കമ്മീഷണർ അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ അധികാരം ഉണ്ടായിരിക്കും.

12. (എ) കമ്മീഷണർക്ക് കൗൺസിലിന്റെ അംഗീകാരത്തോടുകൂടി ഈ പട്ടണത്തിലെ ഓരോ സിനിമാശാലകളിലും പ്രദർശിപ്പിക്കുന്ന സ്ലൈഡുകളുടെയും ആ തീയേറ്ററിൽ പ്രദർശിപ്പിക്കുന്ന സിനിമയെ സംബന്ധിക്കുന്ന മററു പരസ്യങ്ങളുടെയും കൂടി ഉള്ള പരസ്യ നികുതി കൃത്തകയായോ മൊത്തമായോ ഒരു തുകയ്ക്കോ നിശ്ചിത കാലഘട്ടത്തിലേക്ക് തിരുമാനിച്ച് കൊടുക്കാവുന്നതാണ്.

(ബി) ഇങ്ങനെ മൊത്തം തുക കണക്കിലെടുക്കുന്നത് കണക്കാക്കുമ്പോൾ ഇത് സംബന്ധിച്ച് അറിയപ്പെടുന്ന എല്ലാ വിവരങ്ങളുടേയും അടിസ്ഥാനത്തിൽ കിട്ടാവുന്ന തുക പരസ്യത്തിനുണ്ടാകാവുന്ന വർദ്ധനവ് ഇവ കണക്കിലെടുത്ത് മൊത്തമായ തുക നിശ്ചയിക്കേണ്ടതാണ്.

(സി) ഒന്നിലധികം സിനിമാശാലകൾക്ക് ഒന്നിച്ച് ആ തരത്തിലുള്ള തുക നിശ്ചയിക്കരുതാത്തതാകുന്നു. ഓരോ സിനിമാ ശാലകൾക്കും പ്രത്യേകമായി വാർഷിക നികുതി തുക നിശ്ചയിക്കേണ്ടതാണ്.

(ഡി) കുത്തകയായി കൊടുക്കുന്നത് ഒരു വർഷത്തേക്ക് മാത്രമായിരിക്കേണ്ടതും കഴിയുന്നിടത്തോളം സാമ്പത്തിക വർഷാടിസ്ഥാനത്തിൽ ആയിരിക്കേണ്ടതും ഒരിക്കൽ നിശ്ചയിച്ചാൽ ആ വർഷത്തിൽ നിശ്ചിത തുക മാറ്റുവാൻ പാടില്ലാത്തതും ആകുന്നു.

(ഇ) മുകളിൽ എ. ബി. ഖണ്ഡികകളിൽ പറയുന്ന മൊത്തം തുക സിനിമാശാലകളുടെ പ്രൊപ്രൈറ്റർ ത്രൈമാസിക തവണകളായി മുൻകൂർ അടച്ചിരിക്കേണ്ടതാകുന്നു. അങ്ങനെ അടയ്ക്കാതെ വീഴ്ച വരുത്തിയാൽ ടി തുക പിഴ സഹിതം ടിയാൻ കൗൺസിൽ നിശ്ചയിക്കുന്ന വ്യവസ്ഥകൾ അനുസരിച്ച് കമ്മീഷണറുടെ പേരിൽ എഴുതി വെയ്ക്കുന്ന ഉടമ്പടികളുടെ വ്യവസ്ഥകൾ അനുസരിച്ച് ടിയാനിൽ നിന്നും മുനിസിപ്പൽ നികുതി ഈടാക്കുന്നതുപോലെ വസൂലാക്കാവുന്നതും പുറമേ ടിയാൻ നികുതി അടയ്ക്കുന്നതിനും മുനിസിപ്പൽ ആക്റ്റ് അനുസരിച്ച് പ്രോസിക്യൂഷന് വിധേയനാകുന്നതിനും ബാദ്ധ്യസ്ഥനായിരിക്കും.

13. താഴെപറയുന്ന നിബന്ധനകൾ അനുസരിച്ച് മറ്റ് പരസ്യങ്ങളിൽ ഉള്ള നികുതികൾ പിരിക്കുന്നതിനുള്ള അവകാശം ഒരു സമയം ഒരു വർഷത്തിൽ കവിയാത്ത കാലത്തേക്ക് കുത്തക നൽകുവാൻ കമ്മീഷണർക്ക് അധികാരം ഉണ്ടായിരിക്കുന്നതാണ്.

(എ) അത്തരം പാട്ടത്തിന് നൽകാൻ പരസ്യ ലേലം മുഖേന ആയിരിക്കേണ്ടതാണ്.

(ബി) പാട്ടത്തുക മുൻകൂറായി ഈടാക്കേണ്ടതാണ്.

14. ഈ നിയമാവലിയിലെ ഏതെങ്കിലും ഉപനിയമങ്ങൾ ലംഘിക്കുന്ന യാതൊരാളും താഴെ കാണുംവിധം ശിക്ഷാർഹരാകുന്നു.

(എ) 50 രൂപാവരെ പിഴ ശിക്ഷിക്കാവുന്നതും തുടർച്ചയായുള്ള ലംഘനത്തിന് ആദ്യത്തെ കുറ്റം ചുമത്തി ശിക്ഷ വിധിച്ചതിന് ശേഷമുള്ള ഓരോ ദിവസത്തേക്കും 15 രൂപാ വീതം പിഴ ശിക്ഷിക്കാവുന്നതും ആയിരിക്കും.

(ബി) നിയമലംഘനം നിർത്തിവെയ്ക്കണമെന്നുള്ള കമ്മീഷണറുടെ നോട്ടീസ് കിട്ടിയതിന് ശേഷമുള്ള ഓരോ ദിവസത്തെ നിയമ ലംഘനത്തിനും 10 രൂപ വരെ പിഴ ശിക്ഷിക്കാവുന്നതാണ്.

(സി) 1968-ലെ കേരള മുനിസിപ്പാലിറ്റിസ് കോമ്പൗണ്ടിംഗ് ഓഫ് ഒഫൻസസ് റൂൾസിലെ വ്യവസ്ഥകൾ അനുസരിച്ച് ഈ ഉപനിയമങ്ങളുടെ ലംഘനം സംബന്ധിച്ചുള്ള കുറ്റങ്ങൾ കമ്മീഷണർക്ക് രാജിയാക്കാവുന്നതാണ്.

മുനിസിപ്പൽ ആഫീസ്,
കോതമംഗലം.

(ഒപ്പ്)
സ്പെഷ്യൽ ആഫീസർ.

---

## ആലുവ മുനിസിപ്പൽ കൗൺസിൽ

### വിജ്ഞാപനം

നമ്പർ ഇ2-9332/82.

1983 ജനുവരി 15.

കേരള മുനിസിപ്പാലിറ്റിസ് ആക്റ്റ് 1960 (1961-ലെ 14-ാം ആക്റ്റ്) 363 (3)-ാം വകുപ്പ് പ്രകാരം നിക്ഷിപ്തമായിട്ടുള്ള അധികാരം വിനിയോഗിച്ച് ആലുവാ മുനിസിപ്പൽ അതൃത്തിക്കുള്ളിൽ കെട്ടിടങ്ങൾ നിർമ്മിക്കുന്നതിനും, കൂട്ടിച്ചേർക്കുന്നതിനും, നിലവിലുള്ള കെട്ടിടങ്ങൾക്ക് ഭേദഗതി വരുത്തുന്നതിനും, കുടിലുകൾ നിർമ്മിക്കുന്നതിനും, റോഡ്, പുറംപോക്ക് ഉപയോഗിക്കുന്നതിനും, കിണർ, സെപ്ടിക് ടാങ്ക്, മതിൽ എന്നിവ നിർമ്മിക്കുന്നതിനും, പ്രസ്തുത ആക്റ്റ് 228, 229, 238, 239, 246, 213 എന്നി വകുപ്പുകൾ അനുസരിച്ച് അനുവാദം നൽകുന്നതിനുള്ള ഫീസ് നിരക്കുകൾ 1-2-1983 മുതൽ താഴെ പട്ടികയിൽ വിവരിക്കുന്ന പ്രകാരം പുതുക്കി നിശ്ചയിക്കുന്നതിന് ആലുവ മുനിസിപ്പൽ കൗൺസിൽ 5-1-1983-ലെ 11-ാം നമ്പർ പ്രമേയം മുഖേന തീരുമാനിച്ചിരിക്കുന്നതിനാൽ 1-2-1983 മുതൽ പ്രസ്തുത ഫീസ് നിരക്ക് പ്രാബല്യത്തിൽ വരുന്നതാണെന്ന് ഇതിനാൽ വിജ്ഞാപനം ചെയ്തിരിക്കുന്നു.

### പട്ടിക

#### കെട്ടിടങ്ങളുടെ പ്ലാൻ അംഗീകരിക്കൽ :—പാർപ്പിടങ്ങളും അതിനോടനുബന്ധിച്ചുള്ള കെട്ടിടങ്ങളും

| | |
|---|---|
| 1. സെല്ലാർ.— | |
| (1) 100 ച. മീററർ വരെ തറ വിസ്തീർണ്ണമുള്ളവ | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 5 രൂപാ വീതം |
| (2) 100 ച. മീററർ മുതൽ 200 ച. മീററർ വരെ തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 6 രൂപ വീതം |
| (3) 200 ച. മീററിനു മേലുള്ള തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 8 രൂപ വീതം |
| 2. ഗ്രൗണ്ട് ഫ്ളോർ (താഴത്തെ നില) | |
| (1) 100 ച. മീററർ വരെ വിസ്തീർണ്ണമുള്ളവ | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 5 രൂപ വീതം |
| (2) 100 ച. മീററർ മുതൽ 200 ച. മീററർ വരെ തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 6 രൂപ വീതം |
| (3) 200 ച. മീററിനു മേലുള്ള തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 8 രൂപ വീതം |
| 3. ഒന്നാം നില (ഫസ്റ്റ് ഫ്ളോർ) | |
| (1) 100 ച. മീററർ വരെയുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 10 രൂപ വീതം |
| (2) 100 ച. മീററിനുമേൽ 200 ച. മീററർ വരെയുള്ള തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 12 രൂപ വീതം |
| (3) 200 ച. മീററിനുമേലുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 16 രൂപ വീതം |

| | |
|---|---|
| 4. രണ്ടാം നില (സെക്കന്റ് ഫ്ളോർ) | |
| (1) 100 ച. മീററർ വരെയുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 12 രൂപ വീതം |
| (2) 100 ച. മീററർ മുതൽ 200 ച. മീററർ വരെയുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 15 രൂപ വീതം |
| (3) 200 ച. മീററിന് മേലുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 20 രൂപ വീതം |
| 5. മൂന്നാം നില (തേർഡ് ഫ്ളോർ) | |
| (1) 100 ച. മീററർ വരെയുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 15 രൂപ വീതം |
| (2) 100 ച. മീററിനുമേൽ 200 ച. മീററർ വരെയുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 20 രൂപ വീതം |
| (3) 200 ച. മീററിനുമേൽ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 25 രൂപ വീതം |
| 6. മൂന്നാം നിലയ്ക്ക് മുകളിലുള്ള ഭാഗങ്ങൾക്ക് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 30 രൂപ വീതം |
| 7. പാർപ്പിടാവശ്യങ്ങൾക്കല്ലാത്തതും കച്ചവടം തുടങ്ങിയ മററാവശ്യങ്ങൾക്കായി നിർമ്മിക്കുന്നതുമായ കെട്ടിടങ്ങൾ | പാർപ്പിടങ്ങളുടെ ഫീസ് നിരക്കിന്റെ രണ്ടിരട്ടി |
| 8. മതിലുകൾ (കോമ്പൗണ്ട് വാൾ) | 10 മീററിനോ അതിന്റെ ഭാഗത്തിനോ 5 രൂപ വീതം |
| 9. കക്കൂസുകൾ.— | |
| (1) ഇ.എസ്.പി. കക്കൂസുകൾ | ഫീസില്ല. നിയമാനുസൃതമുള്ള അനുവാദം വാങ്ങേണ്ടതാണ്. |
| (2) സെപ്റ്റിക് ടാങ്ക് കക്കൂസുകൾ | ഓരോന്നിനും 10 രൂപ വീതം |
| 10. കിണറുകൾ, ഉയർന്ന വിതാനത്തിലുള്ള ജലസംഭരണികൾ ഓവർ (ഹെഡ് വാട്ടർ ടാങ്ക്) | ഓരോന്നിനും 10 രൂപ വീതം |
| 11. കുടിലുകൾ:— | |
| (1) 30 ച. മീററർ വരെയുള്ള തറ വിസ്തീർണ്ണത്തിന് | ഫീസില്ല. നിയമാനുസൃതമുള്ള അനുവാദം വാങ്ങേണ്ടതാണ്. |
| (2) 30 ച. മീററിനുമേലുള്ള തറ വിസ്തീർണ്ണത്തിന് | കൂടുതലുള്ള 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 2 രൂപ വീതം |
| 12. താൽക്കാലിക ഷെഡ്ഡുകൾ, പന്തലുകൾ, സ്ററാളുകൾ തുടങ്ങിയവ | |
| (1) താൽക്കാലിക ഷെഡ്ഡുകൾ | ആദ്യത്തെ 10 ച. മീററിന് 5 രൂപ തുടർന്നുള്ള ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 3 രൂപ വീതം |
| (2) പന്തൽ, (വിവാഹം, ധർമ്മസ്ഥാപനങ്ങൾ, മതപരമായ ചടങ്ങുകൾ എന്നിവയുടെ ആവശ്യാർത്ഥമുള്ളവ ഒഴികെ) | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 10 രൂപ വീതം |
| (3) ഉത്സവാഘോഷങ്ങൾ സംബന്ധിച്ചുള്ള സ്ററാളുകൾ | ആദ്യത്തെ 10 ച. മീററിന് 15 രൂപ, തുടർന്നുള്ള ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 10 രൂപ വീതം |
| (4) ഉത്സവാഘോഷങ്ങൾ സംബന്ധിച്ച് വഴിയരികിൽ സ്ററാളുകൾ ഇല്ലാതെ കച്ചവടം നടത്തുന്നതിന് | ഒരു ച. മീററിനോ അതിന്റെ ഭാഗത്തിനോ 2 രൂപ വീതം |
| 13. റിപ്പയർ കെട്ടിടത്തിന് (ഘടനാപരമായ മാററമില്ലാതെ) | |
| (1) വീട് റിപ്പയർ | 10 രൂപ |
| (2) പാർപ്പിടങ്ങളല്ലാത്ത മററു കെട്ടിടങ്ങളുടെ (കച്ചവട സ്ഥാപനങ്ങൾ തുടങ്ങിയവ) | 20 രൂപ |
| (3) കടകളുടെ നിരപ്പലകൾ മാററി റോളിംഗ് ഷട്ടർ സ്ഥാപിക്കുന്നതിന് | ഓരോ ഷട്ടറിന് 50 രൂപാ വീതം |
| 14. കെട്ടിട നിർമ്മാണ സ്ഥലങ്ങളുടെ അംഗീകാരം (സൈററ് അപ്പ്രൂവൽ) | |
| (1) 100 ച. മീററർ വരെ വിസ്തീർണ്ണമുള്ള കെട്ടിടങ്ങൾ | 5 രൂപ |
| (2) 200 ച. മീററർ വരെ വിസ്തീർണ്ണമുള്ള കെട്ടിടങ്ങൾ | 10 രൂപ |
| (3) 200 ച. മീററിന് മേൽ വിസ്തീർണ്ണമുള്ള കെട്ടിടങ്ങൾ | 15 രൂപ |
| (4) മൂന്നു നിലകളോ അതിൽ കൂടുതലോ ഉള്ള ബഹുനിലകെട്ടിടങ്ങൾ (പാർപ്പിടാവശ്യങ്ങൾക്കല്ലാത്തവ) | 25 രൂപ |
| (5) മതിലുകൾ (കോമ്പൗണ്ട് വാൾ) | 5 രൂപ |

15. ലൈസൻസുകളുടെ കാലാവധി പുതുക്കൽ—

(1) മുനിസിപ്പൽ ആക്റ്റ് പ്രകാരം കെട്ടിട നിർമ്മാണ ലൈസൻസുകളുടെ കാലാവധി തീരുന്ന തീയതിക്കോ അതിനു മുമ്പോ തന്നെ പുതുക്കുവാനുള്ള അപേക്ഷകൾ ലഭിച്ചിരിക്കേണ്ടതാണ്. ഇതിന് വീഴ്ച വരുത്തുന്നവരുടെ ലൈസൻസുകൾ പിന്നീട് നീട്ടിക്കൊടുക്കുന്നതല്ലാത്തതും അതിന് വീണ്ടും പുതിയ ലൈസൻസ് എടുക്കേണ്ടതുമാണ്.

(2) ലൈസൻസ് പുതുക്കുവാനുള്ള അപേക്ഷാഫീസ് നിയമപ്രകാരം പ്രസ്തുത കെട്ടിടത്തിന് ആവശ്യമായ ഫീസിന്റെ പകുതി.

(3) ഇപ്രകാരം പരമാവധി മൂന്നു പ്രാവശ്യം മാത്രമേ ലൈസൻസ് പുതുക്കി അനുവദിക്കുകയുള്ളു.

(4) അനുവാദം കിട്ടാതെ പണി തുടങ്ങുന്ന കെട്ടിടങ്ങൾക്ക് ചട്ടങ്ങൾക്കനുസൃതമായി അനുവാദം നൽകുന്നതിന് അപേക്ഷിക്കുമ്പോൾ ലൈസൻസ് ഫീസിനും കോമ്പൗണ്ടിംഗ് ഫീസിനും പുറമേ കെട്ടിടങ്ങൾക്ക് സാധാരണ അടയ്ക്കേണ്ടതായ ഫീസിന്റെ പകുതി കൂടി പിഴയായി അടയ്ക്കേണ്ടതാണ്.

(5) ലൈസൻസുകളുടെ കാലാവധി അനുവാദപത്രം അംഗീകരിക്കുന്ന തീയതി മുതൽ 100 ച. മീറ്ററിൽ താഴെ വിസ്തീർണ്ണമുള്ളവയ്ക്ക് 6 മാസവും 100 ച. മീറ്ററിൽ കൂടുതൽ തറ വിസ്തീർണ്ണമുള്ളവയ്ക്ക് ഒരു വർഷവുമായിരിക്കും.

താൽക്കാലിക ഷെഡ്ഡുകൾ, സ്റ്റാളുകൾ എന്നിവയുടെ ലൈസൻസിന്റെ കാലാവധി പരമാവധി മൂന്നു മാസമായിരിക്കും. ആയത് വീണ്ടും സമർപ്പിക്കപ്പെടുന്ന അപേക്ഷയിന്മേൽ നിയമാനുസൃതമായി യുക്തമെന്ന് തോന്നുന്ന പക്ഷം വീണ്ടും നീട്ടിക്കൊടുക്കുന്നതായിരിക്കും.

കെട്ടിട നിർമ്മാണത്തിനായി അംഗീകരിച്ച പ്ലാനുകളുടെ പകർപ്പുകൾ സാക്ഷ്യപ്പെടുത്തി കിട്ടുന്നതിന് അപേക്ഷകൾ പ്ലാനുകളുടെ കോപ്പി സഹിതം ഹാജരാക്കേണ്ടതും പകർപ്പൊന്നിന് യഥാർത്ഥ ലൈസൻസ് ഫീസിന്റെ 5 ശതമാനമോ ഏറ്റവും കുറഞ്ഞത് പത്തു രൂപയോ ഈടാക്കുന്നതുമാണ്.

മുനിസിപ്പൽ ആഫീസ്,
ആലുവ.

(ഒപ്പ്)
മുനിസിപ്പൽ കമ്മീഷണർ.







Reg. No. KL/TV(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVIII] Trivandrum, Tuesday, 1st March 1983/10th Phalguna 1904 (Saka) [No. 9

## PART III

# Department of National Employment Services

### ജോലി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ജോലി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആൻഡ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കൻഡറി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡുവേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആൻഡ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആൻഡ് അലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 ടുവേഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആൻഡ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആൻഡ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആൻഡ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷീനറി ഒക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആൻഡ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റ പ്രോസസ്സിംഗ് (കമ്പ്യൂട്ടർ ഒക്യുപ്പേഷൻസ്)
24 ലേൺ വൈൽ യു ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി.എസ്.സി. വാട്ട്

### കരിയർ പാംഫ്ലെറ്റുകൾ

1 ആക്ച്വറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർകണ്ടിഷനിംഗ് ആൻഡ് റഫ്രിജറേഷൻ മെക്കാനിക്ക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആൻഡ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടിക്കൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആൻഡ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയോറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആൻഡ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആൻഡ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആൻഡ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആൻഡ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്റ്റർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്, തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ ഗൈഡൻസ് ആഫീസർ.


Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 1st March 1983/10th Phalguna 1904 (Saka) [No. 9

## PART III

# Department of Panchayats

### NOTIFICATION

No. G6-11446/82. *19th January* 1983.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri V.M. Ramachandran Pillai, Raja Bhavanam Vallamkulangara, Veeyapuram has been duly elected as the President of Veeyapuram Panchayat in Alleppey District in the meeting held on 8-11-1982.

Office of the Deputy Director of Panchayats, Quilon.

K. BHANUVIKRAMAN NAIR,
*Deputy Director of Panchayats.*

### NOTIFICATIONS

(1)

No. C2-2360/82. *19th January* 1983.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice President) Rules 1963, that Sri V. Cheriya Vappu Hajee, Varamangalth (P.O.) Kondurkkara has been duly elected as President of Ongallur Panchayat in the existing vacancy on 26-5-1982.

(2)

No. C2-3868/82. *19th January* 1983.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules 1963, that Sri K. Mohammed, Koraliyadan (P.O.) Mytra has been duly elected as the President of Urganttiri Panchayat in the existing vacancy on 14-7-1982.

(3)

No. C2-2357/82. *19th January* 1983.

It is hereby notified under Rule 9(2) of the Kerala Panchayat (Election of President and Vice-President) Rule 1963, that Sri E.N.M. Balan Nair, Manthrakalathil house (P.O.) Cheruvayoor, Vazhakkad has been duly elected as the Vice-President of the Vazhakkad Panchayat in the existing vacancy on 26-4-1982.

Office of the Deputy Director of Panchayats, Malappuram.

C. MOIDUNNI,
*Deputy Director of Panchayats.*

### NOTIFICATIONS

(1)

C1-7280/82. *3rd January* 1983.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules 1963, that Sri Khalid, Kilimundakkal, P.O. Kunnamangalam, Kozhikode has been duly elected as President of Kunnamangalam Panchayat in the meeting held on 15-12-1982.

(2)

C1-8054/82. *3rd January* 1983.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules 1963, that Smt. P.V. Janaki Amma, w/o E.P. Krishnan Nambiar, (Ex. M.L.A.) Women Member, Ward V, Kolacherry Panchayat, P.O. Kolacherry, Cannanore District has been duly elected as Vice-President of Kolacherry Panchayat in the meeting held on 24-11-1982.

Office of the Deputy Director of Panchayats, Kozhikode.

P. PARAMESWARAN,
*Deputy Director.*



Government of Kerala
1983



Reg. No. KL/TV(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVIII] Trivandrum, Tuesday, 1st March 1983/10th Phalguna 1904 (Saka) [No. 9

## PART III

# Public Health Engineering Department

### TENDER NOTICE

Tender No. 106/82-83. *8th February* 1983.

Competitive tenders in sealed cover superscribing the name of the works are invited for and on behalf of the Governor of Kerala by the undersigned from registered contractors of P. H. Engineering Department Class A, B, C or firms for the following work/supply up to 4 p. m. on 5-3-1983. Tender will be opened at 4.30 p. m. on 5-3-1983.

Name of work with P.A.C.—Supply & erection of suitable pump with motor capable of discharging 3 litre/second to a total delivery head of 65 m. for tube well at Ponmudi.

E.M.D.—2% quoted amount

Cost of tender forms—Rs. 10 plus S. T. plus A.S.T.

Date of receipt of tender form—4 p. m. on 5-3-1983

Date & time of opening—4.30 p.m. on 5-3-1983

Period of completion—Immediately

Tender forms and other particulars can be had from the office of the undersigned on all working days and upto 1 p. m. on 5-3-1983 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are as usual in the Kerala P.H.E.D. If the last date of receipt of tender turn out to be a holiday, next working day will be treated as the last date of receipt of tender.

P. H. Water Supply Division North, Trivandrum.

M. M. MUSTAFFA,
*Executive Engineer.*

### കുത്തകപ്പാട്ട ലേലപരസ്യം

No. AB3-175/82. 1983 ഫെബ്രുവരി 8.

അരുവിക്കര പി. എച്ച്. വാട്ടർ സപ്ലൈ സബ് ഡിവിഷൻ നമ്പർ II-ൽ നിന്നും പരസ്യം ചെയ്യുന്നത്. ഈ സബ്ഡിവിഷൻ ആഫീസിന്റെ കീഴിൽ കരകുളം, വെള്ളനാട്, പെരുങ്കുളം എന്നീ വില്ലേജുകളിൽ ഉൾപ്പെട്ട I, II, II (1), II (2), III, IV, V, VI, VII VII (a), VII (b), VII (c) VII (d) VIII, IX എന്നീ ഷെഡ്യൂളുകളിൽ നിൽപ്പുള്ള വൃക്ഷങ്ങളുടെ അനുഭവ അവകാശം കുത്തകപ്പാട്ട വ്യവസ്ഥകൾക്ക് വിധേയമായി 26-3-1983 പകൽ 10 മണിക്ക് ടി ആഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്.

കുത്തകപ്പാട്ട വ്യവസ്ഥയനുസരിച്ച് നിലവിലുള്ള എല്ലാ വ്യവസ്ഥകളും മേലിൽ നിലവിൽ വരുന്നതുമായ വ്യവസ്ഥകളും ഇതിനു ബാധകമായിരിക്കും.

ഷെഡ്യൂളുകളെയും വൃക്ഷങ്ങളെയും മറ്റും കുറിച്ചുള്ള കൂടുതൽ വിവരങ്ങൾക്ക് ആഫീസ് ദിവസങ്ങളിൽ ആഫീസിൽ അന്വേഷിച്ചാൽ അറിയുവാൻ കഴിയുന്നതാണ്. ലേലത്തിൽ പങ്കുചേരുവാൻ ആഗ്രഹിക്കുന്നവർ ഓരോ ഷെഡ്യൂളിനും 250 രൂപവീതം നിരതദ്രവ്യം കെട്ടിവെക്കേണ്ടതാണ്.

(ഒപ്പ്)

പി. എച്ച്. വാട്ടർ സപ്ലൈ സബ് ഡിവിഷൻ നമ്പർ-2, അരുവിക്കര.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

### RE-TENDER NOTICE
No. 8/82-83

A1-241/75. *16th February* 1983.

Competitive tender in sealed cover superscribing the name of the work are invited for and on behalf of the Governor of Kerala by the undersigned from licensed electrical 'C' class registered contractors of P.W.D. and Public Health Engineering Department for the following work upto 4 p. m. on 7-3-1983. Tender will be opened at 4.30 p. m. on 7-3-1983.

